ശ്രീമൂലംമലയാളഭാഷാഗ്രന്ഥാവലി.

ഗ്രന്ഥാങ്കം ൮൧.

# പ്രൈഷം

(ഭാഷ്യഭൂഷിതം).

തിരുവിതാംകൂർ ആയുർവേദധ്യക്ഷനും

ഭാഷാഗ്രന്ഥപ്രകാശകനും ആയ

കൊളത്തേരി ശങ്കരമേനോൻ എം. ഏ., എൽ. ടി.,

പരിശോധിച്ച്,

തിരുവിതാംകൂർ ഗവർൺമെൻറിൻെറ ആജ്ഞയനുസരിച്ച്

പ്രസിദ്ധപ്പെടുത്തുന്നത്.











തിരുവനന്തപുരം,

തിരുവിതാംകൂർ സർക്കാർ അച്ചുക്കൂടത്തിൽ അച്ചടിച്ചത്,

൮൮൦൨.

[വില ചക്രം ൧.

SRÎ MULAM MALAYALAM SERIES.
No. XVII.

# PRAISHOM

WITH COMMENTARY



EDITED
WITH AN INTRODUCTION
BY
KOLATTERI SANKARA MENON, M. A., L. T.,
*Director of Ayurveda, Travancore*
*and*
*Curator for the Publication of Malayalam Manuscripts.*



PUBLISHED UNDER THE AUTHORITY OF THE GOVERNMENT
OF TRAVANCORE.



---

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1927.

 [Price Chs. 7.

# അവതാരിക.

പ്രോപസൃഷ്ടമായ „ഇഷഗതൌ'' എന്ന ധാതുവിൽ ഘഞ് പ്രത്യയം ചേൎന്നുണ്ടായ രൂപമാകുന്നു പ്രൈഷം. പ്രൈഷ ശബ്ദത്തിന്റെ അൎത്ഥം വിധി എന്നാകുന്നു. ഇവിടെ വിധി എന്നുപറയാതെ പ്രൈഷമെന്നു പറഞ്ഞിരിക്കുന്നതു ശിഷ്യ ബുദ്ധിവൈശദ്യാൎത്ഥമായിരിക്കണം. ലൌകികവിധികളിൽനിന്നു വൈദികവിധികളെ വ്യാവൎത്തിച്ചറിയിക്കണമെന്നുള്ള വിചാരം ഗ്രന്ഥകാരന്റെ മനസ്സിൽ ഉണ്ടായിരുന്നിട്ടായിരിക്കണം വൈദിക മായ പ്രൈഷശബ്ദത്തെത്തന്നെ ഇവിടെ ഉപയോഗിക്കുവാൻ കാരണമായിത്തീൎന്നിട്ടുള്ളതു്.

വൈദികമതാനുസാരികൾ വേദമന്ത്രങ്ങളെ അഞ്ചുപ്രകാര ത്തിൽ വിഭജിച്ചുകാണുന്നു. അവയിൽ പ്രാധാന്യം പ്രൈഷത്തിനാ കുന്നു. „ദൈവ്യാഃ ശമിതാര ആരഭദ്ധ്വം'' എന്ന മന്ത്രത്തെ പ്രൈഷ ത്തിന്റെ ഉദാഹരണമായി സ്വീകരിക്കാവുന്നതാണു്. ദ്വിതീയ പ്രകാരത്തിന്റെ പേർ കരണം എന്നാകുന്നു. „ഇദമഹമവാ- വസോഃ സദനേ സീദാമി'' എന്ന മന്ത്രം കരണോദാഹരണം തന്നെ. തൃതീയപ്രകാരത്തിലുൾപ്പെട്ട മന്ത്രങ്ങൾക്കു ക്രിയമാണാനുവാദി കൾ എന്നു പേർ. „യുവാസുവാസാ'' ഇത്യാദി മന്ത്രങ്ങൾ ക്രിയ മാണാനുവാദികളായി ഗണിക്കപ്പെട്ടിരിക്കുന്നു. ചതുൎത്ഥപ്രകാര മന്ത്രങ്ങൾ ശസ്ത്രാഭിഷ്ടവനാദിഗതമെന്ന സംജ്ഞകൊണ്ടു വ്യവഹ രിക്കപ്പെടുന്നു. „ആതപാരഥം യഥോതയേ; ബ്രഹ്മജജ്ഞാനം'' ഇത്യാദി മന്ത്രങ്ങൾ ശസ്ത്രാഭിഷ്ടവനാദിഗതത്തിന്റെ ഉദാഹരണ ങ്ങൾ ആകുന്നു. പഞ്ചമപ്രകാരമന്ത്രങ്ങൾക്കു ജപാനുവചനാദി ഗതമെന്നു പേർ. „തദദ്യവാചഃ പ്രഥമം മസീയ; ആപോ രേവതീഃ'' ഇത്യാദി ജപാനുവചനാദിഗതത്തിന്നു ഉദാഹരണം.

മേൽപറഞ്ഞ അഞ്ചുപ്രകാരത്തിലുള്ള വേദമന്ത്രങ്ങളും സ്വാൎത്ഥങ്ങളെ പ്രതിപാദിക്കുന്നവയായിട്ടു കൎമ്മത്തിന്റെ അംഗ ത്വത്തെ പ്രാപിക്കുന്നു. പ്രൈഷങ്ങളും, കരണങ്ങളും, ക്രിയമാണാ നുവാദികളും ആയ മന്ത്രങ്ങളുടെ അൎത്ഥം കൎമ്മാംഗഭൂതമായിരിക്കു ന്നതുകൊണ്ടും, അംഗഭൂതമായിട്ടുള്ളതു സ്മരിക്കാതിരുന്നാൽ അനു ഷ്ഠിക്കുന്നതിന്നു സാധിക്കാതെ വരുന്നതുകൊണ്ടും, സ്മരണത്തിന്നു

കരണാപേക്ഷിതത്വമുള്ളതുകൊണ്ടും, പ്രൈഷാദികളെക്കൊണ്ടു ചെയ്യാൻ ശക്യമായിത്തീരുന്നതുകൊണ്ടും ഇവ ഉച്ചാരണമാത്രത്താൽ കർമ്മാംഗതയെ പ്രാപിക്കുന്നില്ല. അതിനാൽ വേദമന്ത്രങ്ങളെല്ലാം അർത്ഥാവബോധത്തോടുകൂടി ധരിച്ചുകൊള്ളേണ്ടതാണെന്നു സിദ്ധിക്കുന്നു.

വേദം കർമ്മോപാസനാജ്ഞാനകാണ്ഡത്രയാത്മകമായിട്ടുള്ളതാണ്. അതിൽ കർമ്മകാണ്ഡം വിധിനിഷേധസ്വരൂപമാകുന്നു. അപ്രാപ്തമായും ഫലവത്തായുമുള്ള അർത്ഥത്തെ യാതൊന്നു സ്വസാമർത്ഥ്യംകൊണ്ടു പ്രകാശിപ്പിക്കുന്നുവോ അതാകുന്നു വിധി. അതു നാലുപ്രകാരത്തിലുണ്ട്. അവ ഉത്പത്തിവിധി, വിനിയോഗവിധി, പ്രയോഗവിധി, അധികാരവിധി എന്നിവതന്നെ. അവിടെ കർമ്മസ്വരൂപമാത്രബോധകമായ വിധിക്കു ഉത്പത്തിവിധി എന്നു പേർ. "അഗ്നിഹോത്രം ജുഹോതി" എന്നതു മേൽപറഞ്ഞ വിധിക്ക് ഉദാഹരണമാകുന്നു. അംഗസംബന്ധബോധകമായ വിധിക്കു വിനിയോഗവിധി എന്നു പേർ. ഉദാഹരണം "ദധ്നാ ജുഹോതി". ഇവിടെ തൃതീയാപ്രതിപന്നാംഗഭാവത്തോടുകൂടിയ ദധിക്കു ഹോമസംബന്ധം പ്രാപ്തമാകയാൽ "ദധികൊണ്ടു ഹോമം ചെയ്യണ' മെന്നു സിദ്ധിക്കുന്നു. ദധിയുടെ അംഗത്വമെന്നതു പരോദ്ദേശ്യപ്രവൃത്തകൃതിവ്യാപ്യത്വമായ പാരാർത്ഥ്യമാകുന്നു. അതു് ഈ വിധികൊണ്ടു ബോധിപ്പിക്കപ്പെട്ടു. പ്രയോഗത്തിലുള്ള ആശുഭാവബോധകമായ വിധിക്കു പ്രയോഗവിധി എന്നു പേർ. അതു് അംഗവാക്യൈക്യത്തെ പ്രാപിച്ചിരിക്കുന്ന പ്രധാനവിധിതന്നെയാകുന്നു. സാംഗമായിരിക്കുന്ന പ്രധാനത്തെ അനുഷ്ഠിപ്പിക്കുന്നതിന്നു വിളംബത്തിൽ മാനാഭാവം നിമിത്തം അവിളംബാപരപര്യായമായ പ്രയോഗത്തിൻെറ ആശുഭാവത്തെ അതുകൊണ്ടു വ്യക്തമാക്കിയിരിക്കുന്നു. ഫലസ്വാമ്യബോധകമായ വിധിക്ക് അധികാരവിധി എന്നു പേർ. ഇവിടെ ഫലസ്വാമ്യമെന്നതു കർമ്മജന്യഫലഭോക്തൃത്വമാകുന്നു. "സ ച യജേത സ്വർഗ്ഗകാമഃ" എന്നു ഉദാഹരണം. അധികാരവിശേഷവിശിഷ്ടനായിരിക്കുന്നവന്നുതന്നെ സ്വാമ്യം ഭവിക്കുന്നു. പുരുഷവിശേഷണത്വേന നിർദ്ദിഷ്ടമായതുതന്നെ അധികാരവിശേഷണം. "രാജാ രാജസൂയേന സ്വാരാജ്യകാമോ യജേത" എന്ന ഉദാഹരണത്തിൽ സ്വാരാജ്യകാമമാത്രനായിരിക്കുന്നവന്നു തത്ഫലഭോക്തൃത്വം

ബോധിപ്പിക്കപ്പെട്ടിട്ടില്ല. തത്കാമനായിരിക്കുന്നവൻ രാജാവായിരിക്കണമെന്നുള്ള വിധിയുടെ പ്രാബല്യം അതിന്റെ കാരണമായി ധരിച്ചുകൊള്ളേണ്ടതാകുന്നു.

മററൊരു കേന്ദ്രത്തിൽനിന്നു നിരീക്ഷണംചെയ്യുമ്പോൾ ഈ നാലു വിധികൾതന്നെ മൂന്നു വിധികളായിത്തീരുന്നു.

„വിധിരത്യന്തമപ്രാപ്തൌ
നിയമഃ പാക്ഷികേ സതി
തത്ര ചാന്യത്ര ച പ്രാപ്തൌ
പരിസങ്ഖ്യേതി ഗീയതേ.''

എന്നുള്ള പ്രമാണപ്രകാരം അപൂർവ്വവിധി, നിയമവിധി, പരിസങ്ഖ്യാവിധി എന്നു വിധികൾ മൂന്നുപ്രകാരത്തിൽ സിദ്ധിക്കുന്നു. മുൻ പറഞ്ഞ നാലു വിധികൾ ഈ മൂന്നു വിധികളിൽ ഏതുവിധം അന്തർഭവിക്കുമെന്നു കാണിക്കുന്നതു പ്രകൃതത്തിൽ ഉപയോഗമില്ലാത്തതുകൊണ്ടു് അതിന്നായി ഇവിടെ യത്നിക്കുന്നില്ല.

ബ്രഹ്മചര്യാദ്യാശ്രമങ്ങളെ നിർവ്വഹിക്കുന്നതിന്നുള്ള അധികാരവിധികളേയും, വിധിനിഷേധാത്മകങ്ങളായി അധികാരികളുള്ള തത്തദാശ്രമാപേക്ഷിതങ്ങളായ ധർമ്മങ്ങളേയും പ്രൈഷംകൊണ്ടു കാണിച്ചിരിക്കുന്നു.

വിധിയെ സംസ്കൃതവൈയാകരണന്മാർ അഞ്ചുപ്രകാരം നിർദ്ദേശിച്ചുവരുന്നു. ലിങ്ങും, ലോട്ടും, മൂന്നു കൃത്യപ്രത്യയങ്ങളും പ്രൈഷത്തെ അല്ലെങ്കിൽ വിധിയെ ബോധിപ്പിക്കുന്നു.

„പ്രൈഷാതിസർഗ്ഗപ്രാപ്തകാലേഷു കൃത്യാശ്ച.''

എന്ന പാണിനീസൂത്രംകൊണ്ടു കൃത്യപ്രത്യയങ്ങൾക്കു പ്രൈഷാർത്ഥമാവേദിതമായി. ചകാരംകൊണ്ടു ലിങ്ങും, ലോട്ടും ധരിച്ചുകൊള്ളേണ്ടതാകുന്നു.

„ചാത് ലിങ്ലോടൌ ച ഭവതഃ.''

എന്നു വ്യാഖ്യാനം.

„വിധിനിമന്ത്രണാമന്ത്രണാധീഷ്ടസംപ്രശ്നപ്രാർത്ഥനേഷു ലിങ്.''

എന്ന സൂത്രംകൊണ്ടു ലിങ്ങിന്റെ വിധ്യർത്ഥവും പറയപ്പെട്ടു.

„ലോട് ച.''

എന്ന സൂത്രംകൊണ്ടു ലിങ്ങിന്റെ അർത്ഥം ലോട്ടിന്നുമുണ്ടെന്നു മനസ്സിലാക്കേണ്ടതാണു്.

"തവ്യത്തവ്യാനീയരഃ."

എന്ന സൂത്രംകൊണ്ടു വിധിച്ചിരിക്കുന്ന തവ്യത്പ്രത്യയവും, തവ്യ-പ്രത്യയവും, അനീയർ പ്രത്യയവും കൃത്യപ്രത്യയങ്ങളാണ്. തവ്യത്, തവ്യ എന്ന രണ്ടു പ്രത്യയങ്ങൾക്കും രൂപത്തിൽ ഭേദമില്ലെങ്കിലും വേദത്തിൽ സ്വരനിബന്ധനമായ ഭേദം കാണപ്പെടുന്നു. ലോകവ്യവഹാരത്തിൽ തവ്യം മാത്രമേ ഉപയോഗിക്കാറുള്ളു.

"അചോ യത്."

എന്ന സൂത്രംകൊണ്ടു സിദ്ധിക്കുന്ന യത്പ്രത്യയവും,

"ഋഹലോർണ്യത്."

എന്ന സൂത്രത്തിലെ ണ്യത്പ്രത്യയവും

"ഏതിസ്തുശാസ്വൃദൃജുഷഃ ക്യപ്."

എന്നാദിയായ സൂത്രങ്ങളെക്കൊണ്ടു വിധിക്കപ്പെട്ടിട്ടുള്ള ക്യപ് പ്രത്യയവും അവസാനത്തിൽ യപ്രത്യയമായി പരിണമിക്കുന്നതു കൊണ്ടു തവ്യപ്രത്യയം, അനീയർപ്രത്യയം, യപ്രത്യയം എന്നിവ മൂന്നുംതന്നെ കൃത്യപ്രത്യയങ്ങളെന്നു വന്നുകൂടുന്നു. ഇതുകൊണ്ടാണ്. ലിങ്ങും, ലോട്ടും മൂന്നു കൃത്യപ്രത്യയങ്ങളും വിധ്യർത്ഥത്തെക്കുറിക്കുമെന്നു മുൻപു പറഞ്ഞതു്.

സ്പഷ്ടപ്രതിപത്തിക്കുവേണ്ടി കൃഞ്ധാതുവിൻെറ വിധിരൂപങ്ങളെ താഴേ ചേൎക്കുന്നു.

കുൎയ്യാത് — കുൎവീത — (ലിങ്).
കരോതു, കുരുതാൽ — കുരുതാം (ലോട്ട്).
കൎത്തവ്യം — (തവ്യപ്രത്യയം).
കരണീയം — (അനീയർപ്രത്യയം).
കാൎയ്യം — (ണ്യത്പ്രത്യയം).
കൃത്യം — (ക്യപ്പ്രത്യയം).

ഈ അഞ്ചു രൂപങ്ങളും പ്രേരണാൎത്ഥത്തെക്കുറിക്കുന്നു. വിധിപരമായിട്ടുള്ളവയെല്ലാം ഈ അഞ്ചാലൊരു പ്രകാരത്തിൽ തന്നെ നിൎദ്ദേശിച്ചു കൊള്ളേണ്ടതാണ്.

"അഭ്യംഗമാചരേന്നിത്യം" — ലിങ്-പരസ്മൈപദം.

"ഭക്ത്യാ കല്യാണമിത്രാണി
സേവേതേതരദൂരഗഃ" — ലിങ്-ആത്മനേപദം.

"മൂഢ! ജഹീഹി ധനാഗമതൃഷ്ണാം
കുരു സദ്ബുദ്ധിം മനസി വിതൃഷ്ണാം
യല്ലഭസേ നിജകർമ്മോപാത്തം
വിത്തം തേന വിനോദയ ചിത്തം." — ലോട്ട്-
പരസ്മൈപദം.

"പ്രതീച്ഛ ചൈനാം ഭദ്രം തേ
പാണിം ഗൃഹ്ണീഷ്വ പാണിനാ." — ലോട്ട്-
പരസ്മൈപദവും, ആത്മനേപദവും.

"ആത്മാവാരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ
നിദിധ്യാസിതവ്യഃ" — തവ്യപ്രത്യയം.

"ആപദി കിം കരണീയം
സ്മരണീയം ചരണയുഗളമംബായാഃ." — അനീയർപ്രത്യയം.

"ഗേയം ഗീതാനാമസഹസ്രം
ധ്യേയം ശ്രീപതിരൂപമജസ്രം
നേയം സജ്ജനസംഗേ ചിത്തം
ദേയം ദീനജനായ ച വിത്തം." — യത് പ്രത്യയം.

വിധിഭേദസ്വരൂപങ്ങളെ ഇപ്രകാരം നിരൂപണംചെയ്തു പ്രകൃതത്തിൽ പ്രവേശിക്കുന്നു.

ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരുടെ ബാലന്മാർ ഉപനയനാൽ പൂർവം ശൂദ്രതുല്യന്മാരാകുന്നു.

"ജന്മനാ ജായതേ ശൂദ്രഃ
കർമ്മണാ ജായതേ ദ്വിജഃ."

എന്നു മഹാഭാരതത്തിലും,

"ശൂദ്രേണ ഹി സമസ്താവ-
ദ്യാവദ്വേദേ ന ജായതേ."

എന്നു ശാസ്ത്രാന്തരത്തിലും പറഞ്ഞുകാണുന്നതു മേൽ പറഞ്ഞ അഭിപ്രായത്തെ സ്ഥിരീകരിക്കുന്നു. എന്നാൽ ബീജഗർഭസമുദ്ഭവ

മായിരിക്കുന്ന ഏനസ്സിനെ ഗർഭാധാനാദ്യുപനയനാന്തങ്ങളായിരിക്കുന്ന സംസ്കാരങ്ങൾ അപമാർജ്ജനം ചെയ്യുന്നു.

"ആധാനം തനയസ്യ പുംസവവിധിഃ
സീമന്തജാതാഹ്വയാ
നിഷ്ക്രാമോഽന്നവിധിഃ ക്ഷുരോപനയനേ
ത്രീണി വ്രതാനി ക്രമാത്
ഗോദാനം ച സമാപനം വ്രതവിധേഃ
പാണിഗ്രഹാഗ്ന്യാഹിതീ
വിപ്രാദൌ വിഹിതാഃ ശ്രുതൌ നിഗദിതാഃ
കാര്യ്യാഃ ക്രിയാഃ ഷോഡശ."

എന്ന പ്രസിദ്ധമായ ഷോഡശക്രിയകളിൽ ഉൾപ്പെട്ട ഗർഭാധാനം, പുംസവനം, സീമന്തം, ജാതകർമ്മം, നിഷ്ക്രാമണം, അന്നപ്രാശനം, ചൌളം, ഉപനയനം എന്നീ എട്ടു ക്രിയകളെക്കൊണ്ടു സംസ്കൃതനായ ബാലൻ ദ്വിജത്വത്തെ പ്രാപിക്കുന്നു. ഈ ക്രിയകൾ ഏതേതുകാലത്ത് അനുഷ്ഠിക്കണമെന്നു കാണിക്കുവാനുള്ള പ്രമാണം താഴെ ചേർക്കുന്നു.

"ഗർഭാധാനമൃതൌ, പുംസ-
സ്സവനം സ്പന്ദനാൽ പുരാ
ഷഷ്ഠേഽഷ്ടമേ വാ സീമന്തോ
മാസേഽതോ ജാതകർമ്മ ച.

അഹന്യേകാദശേ നാമ
ചതുർത്ഥേ മാസി നിഷ്ക്രമഃ
ഷഷ്ഠേഽന്നപ്രാശനം മാസേ
ചൂഡാ കാര്യ്യാ യഥാകുലം.

ഏവമേനശ്ശമം യാതി
ബീജഗർഭസമുദ്ഭവം."

ഈ ക്രിയകളുടെ ഉദ്ദേശ്യം ബീജഗർഭസമുദ്ഭവമായ ഏനോമാർജ്ജനമെന്നു മേൽപറഞ്ഞ പ്രമാണത്തിൽനിന്നു സിദ്ധമായല്ലോ.

ബ്രഹ്മചാരിപ്രകരണത്തിലെ ആദ്യപ്രൈഷമായ "ബ്രഹ്മചാര്യ്യസി" എന്നതിൽ ലിങ ലോട്ട് കൃത്യപ്രത്യയമൊന്നുമില്ലാത്ത

"അദ്ഭിസ്തു പ്രകൃതിസ്ഥാഭിഃ" എന്നുള്ള യാജ്ഞവല്ക്യസ്മൃതിയെ അനുസരിച്ചുതന്നെ

"വിവർണ്ണം ഗന്ധവത്തോയം
ഫേനിലം ച വിവർജ്ജയേത്."

എന്നു ഹാരീതനും പറഞ്ഞുകാണുന്നു.

"ശബ്ദമകുർവ്വംസ്ത്രിരപോ ഹൃദയംഗമാഃ പിബേത്.'

എന്നും,

"പ്രക്ഷാള്യ പാദൌ ഹസ്തൌ ച
ത്രിഃ പിബേദംബു വീക്ഷിതം."

എന്നു ദക്ഷനും പറഞ്ഞിട്ടുണ്ടു്.

"രാത്രാവവീക്ഷിതേനാപി
ശുദ്ധിരുക്താ മനീഷിഭിഃ
ഉദകേനാതുരാണാം തു
യഥോഷ്ണേനോഷ്ണപായിനാം."

എന്നുള്ള വ്യത്യസ്തനിയമത്തേക്കൂടി ധരിച്ചിരിക്കേണ്ടതാണു്.

"താമ്രപാത്രസ്ഥിതൈർവ്വാപി
തഥാ തോയാശയസ്ഥിതൈഃ
കുർവ്വന്നാചമനം വിപ്രോ
നിത്യം *ഖാനി സമാചരേൽ.

തദഭാവേ തു കുർവ്വീത
പാത്രധാരോദകേന ച."

എന്നു ശൌനകവചനം കാണുന്നതുകൊണ്ടും അപ്രകാരം അനുഷ്ഠിക്കുന്നതിനും വിരോധമില്ലെന്നു തോന്നുന്നു.

---

* "ഖാനി ശീർഷണ്യാനി.
ഖാനി ചോപസ്ഥദേശേ ച് ഛീർഷണ്യാനി."
(എന്നു ഗൌതമവചനവുമുണ്ടു്).

"ശീർഷണ്യാനി തതഃ ഖാനി
മൂർദ്ധാനം ച നൃപാലഭേത്." എന്നു വിഷ്ണുപുരാണത്തിലും "നാഭേരൂർദ്ധ്വാനി" എന്നു മിതാക്ഷരയിലും കാണുന്നു.

"സംമൃജ്യാംഗുഷ്ഠമൂലേന
ദ്വിരുന്മൃജ്യാത്തതോ മുഖം
സംഹതാംഗുലിഭിഃ പൂർവ്വ-
മാസ്യമേതദുപസ്പൃശേത്.

അംഗുഷ്ഠേന പ്രദേശിന്യാ
ഘ്രാണം ച സമുപസ്പൃശേത
അംഗുഷ്ഠാനാമികാഭ്യാം തു
ചക്ഷുഃ ശ്രോത്രേ തതഃ പരം."

"അംഗുഷ്ഠമദ്ധ്യമാഭ്യാം ചക്ഷുഷീ. അംഗുഷ്ഠാനാമികാഭ്യാം ശ്രോത്രേ. കനിഷ്ഠാംഗുഷ്ഠാഭ്യാം നാഭിം. ഹൃദയം തു തലേന വൈ.

സർവ്വാഭിശ്ച ശിരഃ പശ്ചാത്
ബാഹൂ ചാഗ്രേണ സംസ്പൃശേത്
അംഗുലീഭിസ്തിസൃഭിർമ്മദ്ധ്യമാഭിഃ.
മദ്ധ്യമാഭിർമുഖം പൂർവ്വം
തിസൃഭിഃ സമുപസ്പൃശേത്."

എന്ന പ്രകാരം ന്യാസത്തെക്കുറിച്ചു ചന്ദ്രികയിൽ പറഞ്ഞു കാണുന്നു.

"തർജ്ജന്യംഗുഷ്ഠയോഗേന
സ്പൃശേന്നാസാപുടദ്വയം
അംഗുഷ്ഠസ്യാനാമികായാ
യോഗേന ശ്രവണേ സ്പൃശേത്.

മദ്ധ്യമാംഗുഷ്ഠയോഗേന
സ്പൃശേന്നേത്രദ്വയം തതഃ
കനിഷ്ഠാംഗുഷ്ഠയോഗേന
സ്പൃശേത് സ്കന്ധദ്വയം തതഃ.

നാഭിം ച ഹൃദയം തദ്വത്
സ്പൃശേത് പാണിതലേന തു
സംസ്പൃശേച്ച തഥാ ശീർഷ-
മയമാചമനേ വിധിഃ."

എന്നു ശംഖവാക്യം ഇവിടെ അനുസന്ധേയമാകുന്നു. ഇപ്രകാരമുള്ള ആചമനവിധികളെ സംക്ഷേപിച്ചു പറഞ്ഞതിൻെറ ശേഷം ദ്വിജധർമ്മപരമായ „കർമ്മ കുരു" എന്ന പ്രൈഷത്തിൻെറ ഭാഷ്യത്തെ ചേർത്തിരിക്കുന്നു.

„ബ്രാഹ്മേ മുഹൂർത്ത ഉത്ഥായ
ചിന്തയേദാത്മനോ ഹിതം."

എന്നു പറഞ്ഞിട്ടുള്ളപ്രകാരം അനുഷ്ഠിക്കുന്നതിന്നു ബ്രാഹ്മമുഹൂർത്ത ലക്ഷണം ധരിച്ചിരിക്കേണ്ടതു് അത്യാവശ്യമാകുന്നു.

„രജനീപ്രാന്ത്യയാമാർദ്ധം
ബ്രാഹ്മഃ സമയ ഉച്യതേ."

എന്നുള്ള സ്കാന്ദവചനത്തിൽനിന്നു് ഉദയാൽപൂർവ്വമുള്ള മൂന്നേ മുക്കാൽ നാഴിക ബ്രാഹ്മമുഹൂർത്തമെന്നു സിദ്ധിക്കുന്നു.

എന്നാൽ,

„രാത്രേഃ പശ്ചിമയാമസ്യ
മുഹൂർത്തോ യസ്തൃതീയകഃ
സ ബ്രാഹ്മ ഇതി വിജ്ഞേയോ
വിഹിതഃ സ പ്രബോധനേ."

എന്നു വിഷ്ണുപുരാണത്തിലും,

„രാത്രേസ്തു പശ്ചിമോ യാമോ
മുഹൂർത്തോ ബ്രാഹ്മ ഉച്യതേ."

എന്നു ചന്ദ്രികയിലും അഭിപ്രായവ്യത്യാസത്തോടുകൂടി കാണുന്നു.

„ഉത്ഥായ പശ്ചിമേ യാമേ
രാത്രിവാസഃ പരിത്യജേത്
പ്രക്ഷാള്യ ഹസ്തപാദാസ്യാ-
ന്യുപസ്പൃശ്യ ഹരിം സ്മരേത്."

എന്നു് ആംഗിരസ്സിൻെറ വചനവും, വാമനപുരാണത്തിൽ,

„ബ്രാഹ്മേ മുഹൂർത്തേ ബുദ്ധ്യേത
സ്മരേദ്ദേവവരാനൃഷീൻ

യദാ സ്യാദശുചിസ്തത്ര
സ്മരേന്മന്ത്രം ന തൂച്ചരേൽ."

എന്നപ്രകാരവും കാണുന്നു.

"ഉത്ഥായ മാതാപിതരൌ
പൂർവ്വമേവാഭിവാദയേൽ."

എന്നു ബ്രാഹ്മപുരാണത്തിൽ പറഞ്ഞിട്ടുണ്ടു്.

"ജപയജ്ഞഗണസ്ഥം ച
സമിത്പുഷ്പകുശാനലാൻ
ഉദപാത്രാർഘ്യഭൈക്ഷാന്നം
വഹന്തം നാഭിവാദയേത്."

എന്നും,

"തഥാ സ്നാനം പ്രകുർവന്തം
ജലമദ്ധ്യഗതം തഥാ
വിവാദശീലമശുചിം
ശയാനം നാഭിവാദയേത്."

എന്നും,

"പാഖണ്ഡം പതിതം വ്രാത്യം
മഹാപാതകിനം ശഠം
സോപാനല്ക്കം കൃതഘ്നം ച
നാഭിവാദേൽ കദാചന.

ധാവന്തം ച പ്രമത്തം ച
മൂത്രോച്ചാരകൃതം തഥാ
ഭുഞ്ജാനമാചമാനർഹം
നാസ്തികം നാഭിവാദയേത്.

വമന്തം ജൃംഭമാണം ച
കുർവന്തം ദന്തധാവനം
അഭ്യക്തശിരസം ചൈവ
സ്നാന്തം നൈവാഭിവാദയേത്.

സ്രുക്പാണികമനാജ്ഞാത-
മശക്തം രിപുമാതുരം
യോഗിനം ച തപഃസക്തം
കനിഷ്ഠം നാഭിവാദയേത്."

എന്നും പറഞ്ഞുകാണുന്നതിൽനിന്ന് അഭിവാദനാനൎഹന്മാരെ ധരിച്ചുകൊള്ളേണ്ടതാകുന്നു.

പ്രാതഃസ്മരണോപയുക്തമായ ചില സ്തോത്രങ്ങളെ താഴെ ചേൎക്കുന്നു.

൧

"പ്രാതഃ സ്മരാമി ഭവഭീതിമഹാൎത്തിശാന്ത്യൈ
നാരായണം ഗരുഡവാഹനമബ്ജനാഭം
ഗ്രാഹാഭിഭൂതവരവാരണമുക്തിഹേതും
ചക്രായുധം തരുണവാരിജപത്രനേത്രം.
പ്രാതൎന്നമാമി മനസാ വചസാ ച മൂൎദ്ധ്നാ
പാദാരവിന്ദയുഗളം പരമസ്യ പുംസഃ
നാരായണസ്യ നരകാൎണ്ണവതാരണസ്യ
പാരായണപ്രവണവിപ്രപരായണസ്യ.
പ്രാതൎഭജാമി ഭജതാമഭയംകരം തം
പ്രാക്സൎവജന്മകൃതപാപഭയാപഹത്യൈ
യോ ഗ്രാഹവക്ത്രപതിതാംഘ്രിഗജേന്ദ്രഘോര-
ശോകപ്രണാശമകരോദ്ധൃതശംഖചക്രഃ.

൨

പ്രാതഃ സ്മരാമി ഗണനാഥമനാഥബന്ധും
സിന്ദൂരപൂരപരിശോഭിതഗണ്ഡയുഗ്മം
ഉദ്ദണ്ഡവിഘ്നപരിഖണ്ഡനചണ്ഡദണ്ഡ-
മാഖണ്ഡലാദിസുരനായകവൃന്ദവന്ദ്യം.

പ്രാതൎന്നമാമി ചതുരാനനവന്ദ്യമാന-
മിച്ഛാനുകൂലമഖിലം ച വരം ദദാനം
തം തുന്ദിലം ദ്വിരസനാധിപയജ്ഞസൂത്രം
പുത്രം വിലാസചതുരം ശിവയോഃ ശിവായ.

പ്രാതർഭജാമ്യഭയദം ഖലു ഭക്തശോക-
ദാവാനലം ഗണവിഭും വരകുഞ്ജരാസ്യം
അജ്ഞാനകാനനവിനാശനഹവ്യവാഹ-
മുത്സാഹവർദ്ധനമഹം സുതമീശ്വരസ്യ.

ശ്ലോകത്രയമിദം പുണ്യം
സദാ സാമ്രാജ്യദായകം
പ്രാതരുത്ഥായ സതതം
യഃ പഠേത് പ്രയതഃ പുമാൻ.

൩.

പ്രാതഃ സ്മരാമി ഖലു തത് സവിതുർവ്വരേണ്യം
രൂപം ഹി മണ്ഡലമൃചോഽഥ തനുർയ്യജൂംഷി
സാമാനി യസ്യ കിരണാഃ പ്രഭവാദിഹേതും
ബ്രഹ്മാഹരാത്മകമലക്ഷ്യമചിന്ത്യരൂപം.

പ്രാതർന്നമാമി തരണിം തനുവാങ്മനോഭിർ-
ബ്രഹ്മേന്ദ്രപൂർവ്വകസുരൈഃ സ്തുതമർച്ചിതം ച
വൃഷ്ടിപ്രമോചനവിനിഗ്രഹഹേതുഭൂതം
ത്രൈലോക്യപാലനപരം ത്രിഗുണാത്മകം ച.

പ്രാതർഭജാമി സവിതാരമനന്തശക്തിം
പാപൌഘശത്രുഭയരോഗഹരം പരം ച
തം സർവ്വലോകകലനാത്മകകാലമൂർത്തിം
ഗോകണ്ഠബന്ധനവിമോചനമാദിദേവം.

ശ്ലോകത്രയമിദം ഭാനോഃ
പ്രാതഃ പ്രാതഃ പഠേത്തു യഃ
സർവ്വവ്യാധിവിനിർമ്മുക്തഃ
പരമം സുഖമാപ്നുയാൽ.

൪

പ്രാതഃ സ്മരാമി ശരദിന്ദുകരോജ്ജ്വലാഭാം
സദ്രത്നവന്മകരകുണ്ഡലഹാരഭൂഷാം
ദിവ്യായുധോർജ്ജിതസുനീലസഹസ്രഹസ്താം
രക്തോത്പലാഭചരണാം ഭവതീം പരേശാം.

പ്രാതർന്നമാമി മഹിഷാസുരചണ്ഡമുണ്ഡ-
സുംഭാസുരപ്രമുഖദൈത്യവിനാശദക്ഷാം
ബ്രഹ്മേന്ദ്രരുദ്രമുനിമോഹനശീലലീലാം
ചണ്ഡീം സമസ്തസുരമൂർത്തിമനേകരൂപാം.

പ്രാതർഭജാമി ഭജതാമഭിലാഷദാത്രീം
ധാത്രീം സമസ്തജഗതാം ദുരിതാപഹന്ത്രീം
സംസാരബന്ധനവിമോചനഹേതുഭൂതാം
മായാം പരാമധിഗതാം പരമസ്യ വിഷ്ണോഃ.

ശ്ലോകത്രയമിദം ദേവ്യാ-
ശ്ചണ്ഡികായാഃ പഠേത്തു യഃ
സർവാൻ കാമാനവാപ്നോതി
വിഷ്ണുലോകേ മഹീയതേ.

ഒ



പ്രാതഃ സ്മരാമി ഭവഭീതിഹരം സുരേശം
ഗംഗാധരം വൃഷഭവാഹനമംബികേശം
ഖട്വാംഗശൂലവരദാഭയഹസ്തമീശം
സംസാരരോഗഹരമൌഷധമദ്വിതീയം.

പ്രാതർന്നമാമി ഗിരിശം ഗിരിജാർദ്ധദേഹം
സർഗ്ഗസ്ഥിതിപ്രലയകാരണമാദിദേവം
വിശ്വേശ്വരം വിജിതവിശ്വമനോഭിരാമം
സംസാരരോഗഹരമൌഷധമദ്വിതീയം.

പ്രാതർഭജാമി ശിവമേകമനന്തമാദ്യം
വേദാന്തവേദ്യമനഘം പുരുഷം പുരാണം
നാമാദിഭേദരഹിതം പരമാത്മതത്വം
സംസാരരോഗഹരമൌഷധമദ്വിതീയം.

പ്രാതഃ സമുത്ഥായ ശിവം വിചിന്ത്യ
ശ്ലോകത്രയം യഃ പഠതീഹ ഭക്ത്യാ
സ ദുഃഖജാതം വിവിധപ്രഭൂതം
ഹിത്വാ പദം യാതി തദേവ ശംഭോഃ.

൯

ബ്രഹ്മാ മുരാരിസ്ത്രിപുരാന്തകശ്ച
ഭാനുഃ ശശീ ഭൂമിസുതോ ബുധശ്ച
ഗുരുശ്ച ശുക്രഃ ശനിരാഹുകേതവഃ
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം.

ഭൃഗുർവസിഷ്ഠഃ ക്രതുരംഗിരാശ്ച
മനുഃ പുലസ്ത്യഃ പുലഹഃ സഗൌതമഃ
രൈഭ്യോ മരീചിശ്ച്യവനശ്ച ദക്ഷഃ
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം.

സനത്കുമാരഃ സനകഃ സനന്ദനഃ
സനാതനോഽപ്യാസുരിപിംഗളൌ ച
സപ്ത സ്വരാഃ സപ്ത രസാതലാനി
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം

സപ്താർണ്ണവാഃ സപ്ത കുലാചലാശ്ച
സപ്തർഷയോ ദ്വീപവരാശ്ച സപ്ത
ഭൂരാദികൃത്വാ ഭുവനാനി സപ്ത
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം.

പൃഥ്വീ സഗന്ധാ സരസാസ്തഥാപഃ
സ്പർശീ ച വായുർജ്വലിതം ച തേജഃ
നഭഃ സശബ്ദം മഹതാ സഹൈവ
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം.

ശ്രീകാമധേനുഃ സ ച വക്രതുണ്ഡ-
ശ്ചിന്താമണിഃ ശ്രീതുളസീ ച ഗംഗാ
അരുന്ധതീകൌസ്തുഭകല്പവൃക്ഷാഃ
കുർവ്വന്തു സർവ്വേ മമ സുപ്രഭാതം.

ഇത്ഥം പ്രഭാതേ പരമം പവിത്രം
പഠേൽ സ്മരേദ്വാ ശൃണുയാച്ച ഭക്ത്യാ
ദുഃസ്വപ്നനാശസ്ത്വിഹ സുപ്രഭാതം
ഭവേച്ച നിത്യം ഭഗവത്പ്രസാദാത്.

൧

പുണ്യശ്ലോകോ നളോ രാജാ
പുണ്യശ്ലോകോ യുധിഷ്ഠിരഃ

പുണ്യശ്ലോകാ ച വൈദേഹീ
പുണ്യശ്ലോകോ ജനാർദ്ദനഃ.

കർക്കോടകസ്യ നാഗസ്യ
ദമയന്ത്യാ നളസ്യ ച
ഋതുപർണ്ണസ്യ രാജർഷേഃ
കീർത്തനം കലിനാശനം.

അശ്വത്ഥാമാ ബലിർവ്യാസോ
ഹനുമാംശ്ച വിഭീഷണഃ
കൃപഃ പരശുരാമശ്ച
സപ്തൈതേ ചിരജീവിനഃ.

സപ്തൈതാൻ സംസ്മരേന്നിത്യം
മാർക്കണ്ഡേയമഥാഷ്ടമം
ജീവേദ്വർഷശതം സാഗ്ര-
മപമൃത്യുവിവർജ്ജിതഃ.

അഹല്യാ ദ്രൌപദീ സീതാ
താരാ മണ്ഡോദരീ തഥാ
പഞ്ചകന്യാഃ സ്മരേന്നിത്യം
മഹാപാതകനാശനം."

ഇപ്രകാരം രുചിഭേദമനുസരിച്ചു പ്രാതസ്മരണം ചെയ്തശേഷം,

"സമുദ്രവസനേ ദേവി!
പർവതസ്തനമണ്ഡിതേ!
വിഷ്ണുപത്നി! നമസ്തേഽസ്തു
പാദസ്പർശം ക്ഷമസ്വ മേ."

എന്നു ചൊല്ലി "ഭ്രമാവേകേന പാണിനാ" എന്ന വിധിപ്രകാരം അഭിവാദനംചെയ്തു ഭൂമിയിൽ കാലുവയ്ക്കാം.

തദനന്തരം,

"രോചനാം ചന്ദനം ഗന്ധം
മൃദംഗം ദർപ്പണം മണിം
ഗുരുമഗ്നിം രവിം പശ്യ-
ന്നമസ്യേത് പ്രാതരേവ ഹി."

എന്നപ്രകാരം അനുഷ്ഠിച്ചുകൊള്ളണം.

അതിൻെറശേഷം,

"ജാതവേഗഃ സമുത്സരേത്.
ഉദങ്മുഖോ മൂത്രശകൃത്
ദക്ഷിണാഭിമുഖോ നിശി
വാചം നിയമ്യ പ്രയതഃ
സംവീതാംഗോഽവഗുണ്ഠിതഃ.
പ്രവത്തയേൽ പ്രചലിതം
ന തു യത്നാദുദീരയേത്."

എന്നു പറഞ്ഞ ക്രമമനുസരിച്ചു മലമൂത്രവിസജ്ജനം ചെയ്തുകൊള്ളേണ്ടതാകുന്നു. അനന്തരം ചെയ്യേണ്ട ശൌചത്തിൻെറ വിധിയെ താഴെ ചേക്കുന്നു.

"നിശ്ശല്യാദുഷ്ടമൃത്പിണ്ഡീ
പരിമൃഷ്ടമലായനഃ
അദ്ഭിരുദ്ധൃതാഭിഃ ശുചിഭി-
രദ്ഭിർമൃദ്ഭിശ്ച യോജയേത്.
ലേപഗന്ധാപഹം ശൌച-
മനല്പതിതവിന്ദുഭിഃ."

തദനന്തരം ചെയ്യേണ്ടതു ദന്തധാവനമാകുന്നു. അതിൻെറ വിധിയെ താഴെ ചേക്കുന്നു.

"വടാസനാക്കഖദിര-
കരഞ്ജകരവീരജം
സജ്ജാരിമേദാപാമാഗ്ഗ-
മാലതീകകുഭോദ ഭവം.
കഷായതിക്തകടുകം
മൂലമന്യദപീദൃശം
വിജ്ഞാതവൃക്ഷം ക്ഷുണ്ണാഗ്ര-
മൃജ്വഗ്രന്ഥിസുഭൂമിജം.
കനീന്യഗ്രസമസ്ഥൌല്യം
സുകൃച്ഛ്രം ദ്വാദശാംഗുലം
പ്രാതർഭുക്ത്വാ ച യതവാ-
ഗ്ഭക്ഷയേദ്ദന്തധാവനം.

വാപ്യത്രിവർഗ്ഗത്രിതയ-
ക്ഷൌദ്രാക്തേന ച ഘർഷയേത്
ശനൈസ്തേന തതോ ദന്താൻ
ദന്തമാംസാന്യബാധയൻ."

ഇവിടെ വാപ്യം=കൊട്ടം, ത്രിവർഗ്ഗത്രിതയം=ത്രികടു, ത്രിഫല, ത്രിജാതകം. ദന്തകാഷ്ഠങ്ങളെക്കൊണ്ടു പല്ലുതേക്കുന്നതു പരദേശസമ്പ്രദായം. "ദന്തകാഷ്ഠാനി വർജ്ജയേൽ" എന്നു കേരളാചാരത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് അവയെ വർജ്ജിക്കുന്നതു തന്നെ കൊള്ളാം. കേരളാചാരമനുസരിച്ച് ഉമിക്കരി മുതലായവ ഉപയോഗിക്കുന്നതു നല്ലതാകുന്നു.

അനന്തരം ജിഹ്വാനില്ലേഖന സമ്പ്രദായത്തെപ്പറയുന്നു.

"ലിഖേദനസുഖം ജിഹ്വാം
ജിഹ്വാനില്ലേഖനേന ച
തഥാസ്യമലവൈരസ്യ-
ഗന്ധാജിഹ്വാസ്യദന്തജാഃ.

രുചിവൈശദ്യലഘുതാ
ന ഭവന്തി ഭവന്തി ച."

എന്നുള്ള വിധിയനുസരിച്ച് ഈർക്കിൽ, കരിമ്പനയോല മുതലായവ കൊണ്ടു നാക്കുവടിച്ചു ശുദ്ധിവരുത്തിക്കൊള്ളേണ്ടതാകുന്നു. കേരളത്തിൽ ഈർക്കിൽ സുലഭമായിക്കിട്ടുന്നതുകൊണ്ടു ലോഹശലാകാദികളുടെ ആവശ്യം ഇവിടെ ഇല്ലെന്നറിഞ്ഞിരിക്കേണ്ടതാകുന്നു.

തദനന്തരം,

"പ്രണമ്യ ദേവാൻ വൃദ്ധാംശ്ച
മംഗളാഷ്ടശതം ശുഭം
ശൃണ്വൻ കാഞ്ചനവിന്യസ്തം
സർപ്പിഃ പശ്യേദനന്തരം."

എന്ന വിധിപ്രകാരം അനുഷ്ഠിക്കേണ്ടതാകുന്നു. ഇവിടെ മംഗളാഷ്ടശതമെന്നു പറഞ്ഞിരിക്കുന്നവ ഏതെല്ലാമെന്നു വിവരമായി താഴെ ചേർക്കുന്നു.

„ദധിമധുഘൃതലാജപുഷ്പാക്ഷതോദുംബരാശ്വത്ഥമുക്താമണിച്ഛത്രദൂർവ്വാങ്കുരാദർശകന്യാധ്വജസ്യന്ദനാഷ്ടാപദാക്ഷാന്നപശ്രീതരുർഭദ്രപീഠാനി സസ്യാനി മത്സ്യാ ഹയാ ഹംസചാപൌ വൃഷഃ കേസരീ ദക്ഷിണാവർത്തശംഖാബ്ജസിദ്ധാർത്ഥകാരോചനാഃ സ്വസ്തികസ്തോരണം കീചകാ വേണവോ വരവധൂർമ്മദസിക്താഗണ്ഡോ ഗജസ്തോയലംബോഽംബുദഃ പൂർണ്ണകുംഭോ ഹരിദ്രാത്രിരിന്ദുഃ ഫലാന്യാർദ്രമാംസം സിതം ചാമരം ഗൌഃ സവത്സാംഗനാ പുത്രിണീ മാനുഷം വർദ്ധമാനം സഹസ്രം നരാണാം പ്രയുക്താനി യാനാനി ധന്വന്തരിർവ്വാമനോ ബ്രാഹ്മണോ ഭൂമിരഭ്യുദ്ധൃതാ സിദ്ധമന്നം വരാഹശ്ച തോയോത്ഥിതസ്ത്രീണയനമധുസൂദനസ്കന്ദപത്മാസനാഃ ലോകപാലാഃ സുരാഃ ഖം ദിശോഽഗ്നിഃ സരാംസി സ്രവന്ത്യഃ സമുദ്രാ മഖാ മാരുതോ ജ്യോതിഷം ധർമ്മശാസ്ത്രാണി തീർത്ഥാനി കാവ്യം ധർമ്മാർത്ഥകാമാമൃതം ബാലബില്വാദയോ വേദവാക്യം നിധിഃ കൌസ്തുഭഃ കാഞ്ചനം മാണിഭദ്രഃ സുമേരുഃ പ്രിയംഗുഃ പ്രദീപോ വചാമോദകൌ ദിതിരദിതിരരുന്ധതീ ഋദ്ധിഃ സാവിത്ര്യമാകാശഗംഗാ ശചീ ദേവസേനാ സ്വധാ ശാന്തിർല്ലക്ഷ്മീഃ സരസ്വത്യപത്യം ക്ഷമാ സ്വസ്തിശബ്ദോ വഷട്കാര ഓംകാരപുണ്യാഹധർമ്മക്രിയാശ്ചൈതദഷ്ടോത്തരം മംഗളാനാം ശതം ദർശനാൽ സ്പർശനാത് കീർത്തനാച്ചാശുഭാനി വ്യപോഹ്യാർത്ഥസിദ്ധിം ദിശന്ത്യുത്തമാം''.

ഈ മംഗളാഷ്ടശതത്തെ കണികാണുകയൊ അവയെ സ്പർശിക്കുകയൊ അവയുടെ പേർ പറകയൊ ചെയ്യുന്നതുകൊണ്ടു അശുഭങ്ങൾ പോയി ഉത്തമാർത്ഥസിദ്ധിയുണ്ടാകുന്നു.

അനന്തരം സ്നാനവിധിയെപ്പറയുന്നു.

„അനശ്നൻ സ്നായാത്.''

ഇവിടെ അനശ്നൻ എന്നതിന്ന് 'താംബൂലാദ്യഭക്ഷയൻ' എന്നു കല്പതരുവിൽ അർത്ഥം കല്പിച്ചുകാണുന്നു.

„നിത്യമഭ്യുദയാൽ പൂർവ്വം
സ്നാതവ്യം ശുദ്ധിമിച്ഛതാ
ഏഷ സാധാരണോ ധർമ്മ-
ശ്ചാതുർവ്വർണ്യസ്യ നിത്യശഃ.''

എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു സൂര്യോദയത്തിനു മുൻപുതന്നെ സ്നാനം ചെയ്തുകൊള്ളണമെന്നു സിദ്ധിക്കുന്നു.

"സതതം പ്രാതരുത്ഥായ
ദന്തധാവനപൂർവ്വകം
ആചരേദുഷസി സ്നാനം
തർപ്പയേദ്ദേവമാനുഷാൻ."

എന്നു ജാബാലിവചനം കാണുന്നു.

"ചതസ്രോ ഘടികാഃ പ്രാത-
രരുണോദയ ഉച്യതേ
യതീനാം സ്നാനകാലസ്തു
ഗംഗാംഭഃ സദൃശഃ സ്മൃതഃ."

ഇവിടെ 'യതയഃ' എന്നതിനു നിയതന്മാരെന്നും 'അരുണോദയഃ' എന്നതിനു സന്ധ്യാപൂർവ്വകാലമെന്നും വ്യാഖ്യാനത്തിൽ കാണുന്നു.

"ഉഷസ്യുഷസി യൽസ്നാനം
ക്രിയതേഽനുദിതേ രവൌ
പ്രാജാപത്യേന തത്തുല്യം
മഹാപാതകനാശനം."

എന്നു പരാശരവചനം കാണുന്നു.

"പ്രാതർമ്മദ്ധ്യാഹ്നയോഃ സ്നാനം
വാനപ്രസ്ഥഗൃഹസ്ഥയോഃ
യതേസ്ത്രിഷവണം സ്നാനം
സകൃത്തു ബ്രഹ്മചാരിണാം."

എന്നതിന്റെ വ്യാഖ്യാനത്തിൽ "സകൃദിത്യശക്തപരം" എന്നും കാണുന്നു.

"പ്രാതർമ്മദ്ധ്യാഹ്നയോഃ സ്നാനം
ഗൃഹസ്ഥസ്യ വിധീയതേ
ശക്തശ്ചേദുഭയം കുര്യാ-
ദശക്തസ്ത്വാപരാഹ്ണികം."

എന്നും,

"അശിരസ്കം ഭവേൽ സ്നാനം
സ്നാനാശക്തൌ തു കർമ്മിണാം."

എന്നും പറഞ്ഞിട്ടുള്ളതിനെ അനുസരിച്ച്

"ചക്ഷുരോഗീ കർണ്ണരോഗീ
ശിരോരോഗീ കഫാധികഃ
കണ്ഠസ്നാനം പ്രകുർവ്വീത
ശിരസ്നാനസമം ഹി തത്."

എന്നു സ്മൃത്യർത്ഥസാരത്തിൽ കാണുന്നു. ഈ സ്മൃത്യർത്ഥത്തെത്തന്നെ

"സ്നാനമർദ്ദിതനേത്രാസ്യ-
കർണ്ണരോഗാതിസാരിഷു
ആധ്മാനപീനസാജീർണ്ണ-
ഭുക്തവൽസു ച ഗർഹിതം."

എന്നവിധം വാഗ്ഭടാചാര്യരും അനുവദിച്ചിരിക്കുന്നു.

ഇനി സ്നാനഭേദങ്ങളെപ്പറയുന്നു.

"സ്നാനാനി പഞ്ച പുണ്യാനി
കീർത്തിതാനി മനീഷിഭിഃ
ആഗ്നേയം വാരുണം ബ്രാഹ്മം
വായവ്യം ദിവ്യമേവ ച."

ഇവയിൽ ഓരോന്നിന്റേയും സ്വരൂപത്തെ താഴെ വിവരിക്കുന്നു.

"ആഗ്നേയം ഭസ്മനാ സ്നാന-
മവഗാഹ്യ തു വാരുണം
ആപോഹിഷ്ഠേതി ച ബ്രാഹ്മം
വായവ്യം ഗോരജഃ സ്മൃതം.
യത്തു സാതപവർഷേണ
തത് സ്നാനം ദിവ്യമുച്യതേ
തത്ര സ്നാത്വാ തു ഗംഗായാം
സ്നാതോ ഭവതി മാനവഃ."

ഇത്യാദിപ്രായവയെല്ലാം സ്മൃതികൎമ്മാനാക്കി ധരിച്ചുകൊള്ളേണ്ടതാകുന്നു.

അനന്തരം ഭോജനവിധിയെ സംക്ഷേപേണ താഴെ ചേൎത്തുകൊള്ളുന്നു.

„സായം പ്രാതരാശ്യേവ സ്യാത്."

എന്നു ശ്രുതിയും,

„സായം പ്രാതസ്ത്വന്നമഭി-
പൂജിതമനിന്ദൻ ഭുഞ്ജീത."

എന്നു ഗൌതമവാക്യവും കാണുന്നു.

„ആഹിതാഗ്നിരനഡ്വാംശ്ച
ബ്രഹ്മചാരി ച തേ ത്രയഃ
അശ്നന്ത ഏവ സിദ്ധ്യന്തി
നൈഷാം സിദ്ധിരനശ്നതാം."

എന്നും,

„ഗൃഹസ്ഥോ ബ്രഹ്മചാരീ ച
യോഽനശ്നംസ്തു തപശ്ചരേത്
പ്രാണാഗ്നിഹോത്രലോപേന
അവകീൎണ്ണീ ഭവേത്തു സഃ."

എന്നും കാണുന്നതുകൊണ്ടു ബ്രഹ്മചാരിമുതലായവരുടെ നിരാഹാരവ്രതം വ്യൎത്ഥമെന്നു സിദ്ധിക്കുന്നു.

അസ്നാനഭോജനാദികളെ നിഷേധിക്കുന്നു.

„അസ്നാതഃ നൈവ ഭുഞ്ജീത
അജപ്ത്വാഗ്നിമഹുത്വാ ച
പൎണ്ണപൃഷ്ഠേ ന ഭുഞ്ജീത
രാത്രൌ ദീപം വിനാ തഥാ."

സ്നാനജപഹോമങ്ങളെല്ലാം ഭക്ഷണാൽപൂൎവ്വം ചെയ്തുകൊള്ളണം. പത്രങ്ങളുടെ അന്തൎഭാഗത്തല്ലാതെ പൃഷ്ഠഭാഗത്തു ഭക്ഷണം കഴിക്കരുതു്. രാത്രിയിൽ വിളക്കില്ലാതേയും ഭുജിക്കരുതു്.

„സായം പ്രാതർമ്മനുഷ്യാണാ-
മശനം ശ്രുതിബോധിതം
നാന്തരാ ഭോജനം കുര്യാ-
ദഗ്നിഹോത്രസമോ വിധിഃ.”

എന്നും,

„യാമമദ്ധ്യേ ന ഭോക്തവ്യം
യാമയുഗ്മം ന ലംഘയേത്
യാമമദ്ധ്യേ രസോല്പത്തി-
ര്യാമയുഗ്മാദ് ബലക്ഷയഃ.”

എന്നും കാണുന്ന വിധികളനുസരിച്ചു ഭക്ഷണകാലം നിർണ്ണയിച്ചുകൊള്ളേണ്ടതാകുന്നു.

„ജീർണ്ണേ ഭോജനമാത്രേയഃ.”

എന്നു പറഞ്ഞിരിക്കുന്നതുതന്നെ ആണ് ആരോഗ്യത്തെ നിലനിർത്തുവാനുള്ള പ്രധാനസംഗതി.

ദിവാസ്വാപം പ്രായേണ നിഷിദ്ധമാകുന്നു. കാലദേശങ്ങളേയും വയോവസ്ഥകളേയും, സ്വാസ്ഥ്യാതുരപ്രഭേദങ്ങളേയുമനുസരിച്ചു ദിവാസ്വാപത്തിന്റെ വിധിനിഷേധങ്ങളെ മനസ്സിലാക്കിക്കൊള്ളേണ്ടതാകുന്നു.

„ദിവാസ്വാപം ന കുർവീത
യതോഽസൗ സ്യാത് കഫാവഹഃ
ഗ്രീഷ്മവർഷേഷു കാലേഷു
ദിവാസ്വാപോ നിഷിദ്ധ്യതേ.
ഉചിതോ ഹി ദിവാസ്വാപോ
നിത്യം തേഷാം ശരീരിണാം
വാതാദയഃ പ്രകുപ്യന്തി
യേഷാമസ്വപതാം ദിവാ.”

. . . . . . . . . . . . . . . .

„ഭോജനാത് പ്രാഗ്ദിവാസ്വാപഃ
പാഷാണമപി ജീര്യതി

ഭോജനാന്തേ ദിവാസ്വാപാ-
ദ്വാതപിത്തകഫോദ്ഭവഃ."

. . . . . . . . . . . . . . . . . . .

"ദിവാ വാ യദി വാ രാത്രൌ
നിദ്രാ സാത്മീകൃതാ തു യൈഃ
ന തേഷാം സ്വപതാം ദോഷോ
ജാഗ്രതാം ചോപജായതേ"

. . . . . . . . . . . . . . . .

"ഭോജനാനന്തരം നിദ്രാ
വാതം ഹരതി പിത്തഹൃത്
കഫം കരോതി വപുഷഃ
പുഷ്ടിം സൌഖ്യം തനോതി ഹി."

എന്നാദിയായ ആയുർവ്വേദവിധികളെ അവധാനപൂർവ്വം ചിന്തിച്ചുകൊള്ളേണ്ടതാകുന്നു.

"മാ ദിവാ സ്വാപ്സീഃ" എന്ന പ്രൈഷം "ദിവാസ്വാപം ന കുർവീത" എന്ന വൈദ്യശാസ്ത്രസാമാന്യവിധിയെ അനുസരിച്ചിരിക്കുന്നതുകൊണ്ടു് അതു പ്രായേണ ബ്രഹ്മചാരികൾക്കു് അനുഷ്ഠേയമായിത്തന്നെ ഇരിക്കുന്നു.

പകലുറങ്ങുന്നതുകൊണ്ടുള്ള ദോഷങ്ങളെക്കാണിക്കുന്നതിനു കേരളത്തിൽ പറഞ്ഞുവരാറുള്ള ഒരുപഴങ്കഥയെ താഴെ ചേർത്തുകൊള്ളുന്നു. ബുദ്ധിപൂർവ്വം ആലോചിക്കുന്നവർക്കു് അതിൽനിന്നു പലതത്വങ്ങളും ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്.

ഒരുവൻ ഗ്രീഷ്മർത്തുവിൽ മദ്ധ്യാഹ്നകാലത്തു് എണ്ണക്കിണ്ണത്തിൽ എണ്ണയുമെടുത്തു തേച്ചുകുളിക്കുവാൻ പോകുന്നതുകണ്ടു മറെറാരുവൻ *"എണ്ണക്കിണ്ണത്തിൽക്കണ്ണാടൊ" എന്നു പറഞ്ഞ

* ഈ കഥയെ ഈഷൽഭേദത്തോടുകൂടിത്തന്നെ മററുചില ദിക്കുകളിൽ പറഞ്ഞുവരാറുണ്ട്. എണ്ണക്കററിയിൻ ഒരുവൻ എണ്ണകൊണ്ടുപോകുന്നതുകണ്ടു മറെറാരുവൻ "എണ്ണക്കററിക്കു കണ്ണില്ല" എന്നുപറഞ്ഞു. എണ്ണക്കററിയിൽ എണ്ണ ഒഴിച്ചു സൂക്ഷിച്ചു വയ്ക്കുന്ന സമ്പ്രദായം സാധാരണമാണെങ്കിലും അതു തേക്കുന്നതുകൊണ്ടു ദൃഷ്ടി നശിച്ചുപോകുമെന്നാണ് അയാളുടെ ആശയം. ശേഷമുള്ള കഥാഭാഗങ്ങൾ ഒന്നുപോലെതന്നെയാകുന്നു.

പ്പോൾ „വെട്ടിത്താളിതേക്കും'' എന്ന് മറുവടിപറഞ്ഞു. ഇതു കേട്ട മററവൻ „അത്താഴം കഞ്ഞിയാണൊ?'' എന്ന ചോദിച്ചു. അതിന്ന മറുവടിയായി „പൂവ്വാങ്കുറുന്തൽ ചൂട്ടം'' എന്ന് ഒന്നാമൻ പറഞ്ഞു. അപ്പോൾ രണ്ടാമൻ „പടിപ്പുര പൊന്നാണൊ'' എന്ന ചോദ്യംചെയ്തു. അതിന്നുത്തരമായി „പകൽ അല്പം ഉറങ്ങും'' എന്ന പറഞ്ഞതോടുകൂടി സംഭാഷണവും അവസാനിച്ചു.

ഇതിൻെറ താൽപൎയ്യം എന്തെന്ന താഴേ ചേൎത്തുകൊള്ളുന്നു. മദ്ധ്യാഹ്നസമയത്തു തേച്ചുകളിക്കുന്നതുകൊണ്ടു ദൃഷ്ടിനാശം സംഭവിക്കുമെന്നാണ് ഒന്നാമൻപറഞ്ഞ വാക്കിൻെറ സാരം. കാലത്തിൻെറയും തൈലത്തിൻെറയും ഉഷ്ണത്തെ അത്യന്തശീതളമായ വെട്ടിത്താളികൊണ്ടു പരിഹരിക്കാമെന്ന രണ്ടാമൻെറ മറുവടി. വെട്ടിത്താളിക്ക് ആ ഗുണമുണ്ടെങ്കിലും അതു പതിവായി ഉപയോഗിക്കുന്നതുകൊണ്ടു ദാരിദ്ര്യം അനുഭവിക്കുമെന്നതിനെക്കാണിക്കുവാനാണ് „അത്താഴം കഞ്ഞിയാണൊ?'' എന്ന ചോദിച്ചതു്. „ഇഞ്ചിയിലക്കറി പൊരുതരിപ്പുണം കഞ്ഞിയൊടഞ്ചും അന്തിക്കാകാ'' എന്ന മലയാളപഴഞ്ചൊല്ലുപ്രകാരം രാത്രി കഞ്ഞി നിഷിദ്ധമാകുന്നു. അതുകൊണ്ടു കഞ്ഞി എത്രയും ദാരിദ്ര്യാവസ്ഥയിൽ മാത്രമെ രാത്രി ഉപയോഗിക്കാറുള്ളു. ദാരിദ്ര്യത്തിൻെറ പിടിയിൽ ഉൾപ്പെടാതിരിക്കുന്നതിന്ന പൂവ്വാങ്കുറുന്തൽ ചൂടുന്നതു ശാസ്ത്രസിദ്ധാന്തം അനുസരിച്ചാകുന്നു.

„ധാരയേൽ സതതം രത്ന-
സിദ്ധമന്ത്രമഹൌഷധീഃ.''

എന്ന പ്രമാണപ്രകാരം പൂവ്വാങ്കുറുന്തൽ മുതലായ ഓഷധികൾ ധരിച്ചുകൊള്ളേണ്ടതാണെന്ന വന്നുകൂടുന്നു. „അലക്ഷ്മീ കലിനാശനം'' എന്ന ഫലശ്രുതികൊണ്ടു പൂവ്വാങ്കുറുന്തൽ ചൂടുന്നവന്ന് ഐശ്വൎയ്യം വൎദ്ധിക്കുന്നതാണെന്ന വിചാരിക്കാം. അതുകൊണ്ടാണ് പടിപ്പുര പൊന്നാണോ എന്ന ചോദിച്ചതു്. പൂവ്വാങ്കുറുന്തൽ പതിവായിച്ചൂടുന്നവന്ന പടിപ്പുര പൊന്നാകുമെന്നുള്ളതു വാസ്തവമാണെങ്കിലും പകൽ അല്പം ഉറങ്ങുന്നതുനിമിത്തം പൂവ്വാങ്കുറുന്തൽ ചൂടുന്നതുകൊണ്ടുള്ള ഫലം മുഴുവനും അനുഭവിക്കുന്നില്ലെന്ന് ഒന്നാമൻപറഞ്ഞ വാക്കിൻെറ സാരം.

ഈ കഥയിൽനിന്ന ദിവാസ്വാപത്തിന്ന സമ്പത്ക്ഷയകരത്വമുണ്ടെന്ന സിദ്ധിക്കുന്നു. വെട്ടിത്താളിതേക്കുന്നവൻ ദരിദ്രനും, പുവ്വാങ്കുറുന്തൽ നിത്യവും ധരിക്കുന്നവൻ സമ്പന്നനും ആയി ത്തീരുമെന്നുള്ള കേരളീയരുടെ വിശ്വാസം ശാസ്ത്രമൂലമാകുന്നു. ഇവ ഏറക്കുറെ അനുഭവസിദ്ധമായ സംഗതികളുമാണ്. വൻ കടലാടി (അപാമാർഗ്ഗം), മുക്കുററി (ലജ്ജാലു) മുതലായ ഓഷധികൾക്കും പ്രസിദ്ധമായിപ്പറഞ്ഞുവരാറുള്ള പ്രഭാവശക്തികളെ ഗ്രന്ഥങ്ങളിൽനിന്നൊ ലോകത്തിൽനിന്നൊ ധരിച്ചുകൊള്ളേണ്ടതാകുന്നു.

ആയുവേദാചായ്യന്മാർ പറഞ്ഞിട്ടുള്ളതെല്ലാം ആരോഗ്യത്തെ മാത്രം ലക്ഷ്യമാക്കിയാണ്. ശ്രുതിസ്മൃതികളിലെ വാക്യങ്ങളിൽ അദൃഷ്ടഫലങ്ങൾക്കൂടി അന്തർഭവിച്ചിരിക്കുന്നതുകൊണ്ട് അവ കേവലം മനുഷ്യബുദ്ധിഗോചരമല്ല. അതുകൊണ്ടാണ് ശ്രുതിസ്മൃതി വാക്യങ്ങളെ വിശ്വസിച്ചു പ്രവൎത്തിക്കുന്നതു്. ഈ പ്രകരണത്തിൽ വേദവാക്യങ്ങളുടെ ദൃഷ്ടഫലങ്ങളെ മാത്രമെ ശാസ്ത്രങ്ങളെക്കൊണ്ടു സമൎത്ഥിക്കുവാൻ വിചാരിക്കുന്നുള്ളു. ആ സമൎത്ഥനോദ്യമംകൊണ്ടു വേദവാക്യങ്ങളിൽ അന്തർഭവിച്ച അൎത്ഥശക്തികൾ പൎയ്യവസാനിച്ചുപോയെന്നു വിചാരിക്കരുതു്. ദൃഷ്ടഫലസമൎത്ഥനമല്ലാതെ അദൃഷ്ടഫലചിന്തനം ചെയ്യുന്നില്ല. അതു മനുഷ്യസാധ്യവുമല്ല.

"ആചാര്യാധീനോ ഭവ" എന്നുപറഞ്ഞിട്ടുള്ളതു മുഴുവൻ മനസ്സിലാക്കുന്നതിന്ന് ആചാര്യശബ്ദത്തിൻെറ അൎത്ഥംകൂടി അറിഞ്ഞിരിക്കേണ്ടതാകുന്നു.

"ആചിനോതി ഹി ശാസ്ത്രാൎത്ഥാ
നാചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്മാ-
ദാചാര്യസ്തേന കീൎത്തിതഃ."

എന്ന പറഞ്ഞവിധത്തിൽ ഗുണപൌഷ്കല്യവും ആചാരപരത്വവുമുള്ളവനാണ് ആചാര്യൻ. അപ്രകാരമുള്ള ആചാര്യന്ന് അധീനനായിരുന്നു വേദാധ്യയനാദി ചെയ്തുകൊള്ളേണ്ടതാണെന്നു താൽപൎയ്യം. ഖട്വാദിശയനം സുഖാവഹപദാൎത്ഥങ്ങൾക്കെല്ലാം ഉപലക്ഷണമാകുന്നു. "സുഖിക്കു വിദ്യയില്ല" എന്നതു സുപ്രസിദ്ധമാണല്ലൊ. വിദ്യാഭ്യാസനിരതനായവൻ സുഖാനുഭോഗതൽപര

നായാൽ ക്രമത്താൽ അലസനായിത്തീരുമെന്നതുകൊണ്ടാണ് ഖട്വാസനശയനാദികളെ ത്യാജ്യകോടിയിൽ ഗണിച്ചിരിക്കുന്നത്.

„ആലസ്യം യദി ന ഭവേജ്ജഗത്യനർത്ഥം
കോ ന സ്യാദ് ബഹു ധനവാൻ ബഹു ശ്രുതോ വാ
ആലസ്യാദിയമവനിഃ സസാഗരാന്താ
സംപൂർണ്ണാ നരപശുഭിശ്ച നിർദ്ധനൈശ്ച."

എന്ന വാല്മീകിമഹർഷിയുടെ പദ്യം ഇവിടെ സ്മർത്തവ്യമാകുന്നു.

നൃത്തഗീതഗന്ധമാല്യാദ്യുപഭോഗസാധനങ്ങളും വർജ്ജ്യകോടിയിൽ ഉൾപ്പെടുത്തുവാനുള്ള കാരണം മുൻ പറഞ്ഞതുതന്നെ ആകുന്നു.

അഞ്ചുപേരെ ഗുരുക്കന്മാരായിട്ടു ഗണിച്ചിരിക്കുന്നു.

„ജനിതാ ചോപനേതാ ച
യശ്ച വിദ്യാം പ്രയച്ഛതി
അന്നദാതാ ഭയത്രാതാ
പഞ്ചൈതേ ഗുരവഃ സ്മൃതാഃ."

എന്നു പ്രമാണം.

മാതാവിന്റെ ഗൌരവത്തെ കാണിക്കുന്നതിന്ന്,

„ആസ്താം താവദിയം പ്രസൂതിസമയേ
ദുർവ്വാരശൂലവ്യഥാ
നൈരുച്യം തനുശോഷണം മലമയീ-
ശയ്യാ ച സാംവത്സരീ
ഏകസ്യാപി ന ഗർഭഭാരഭരണ-
ക്ലേശസ്യ യസ്യാഃ ക്ഷമോ
ദാതും നിഷ്കൃതിമുന്നതോഽപി തനയ-
സ്തസ്യൈ ജനന്യൈ നമഃ."

എന്നുള്ള ആചാര്യസ്വാമികളുടെ പദ്യംതന്നെ മതിയാകുന്നതാണ്.

„മാതൃദേവോ ഭവ."
„പിതൃദേവോ ഭവ."
„ആചാര്യദേവോ ഭവ"

എന്നാദിയായ വേദവാക്യങ്ങളേയും ഈ സന്ദർഭത്തിൽ അനുസ്മരിച്ചു കൊള്ളുക.

ഇപ്രകാരം ആചാര്യാധീനനായിരുന്നു ഗുരുവിനെ ശുശ്രൂഷകൊണ്ടു തുഷ്ടിപ്പെടുത്തി അർത്ഥവിചാരത്തോടുകൂടി വേദവേദാംഗങ്ങളെ അദ്ധ്യയനംചെയ്തുകഴിഞ്ഞാൽ ബ്രഹ്മചര്യവ്രതം അവസാനിച്ചു. അർത്ഥവിചാരംചെയ്യാതെ വേദം പഠിക്കുന്നതുകൊണ്ടു പൂർണ്ണഫലസിദ്ധി ഉണ്ടാവുന്നതല്ല. „സ്വാദ്ധ്യായോഽദ്ധ്യേതവ്യഃ" എന്ന പ്രകരണത്തിൽ ഭാഷ്യകാരന്മാർ ഈ അഭിപ്രായത്തെ യുക്തിപൂർവ്വം സമർത്ഥിച്ചിട്ടുണ്ട്. അനന്തരം സ്നാതകപ്രകരണത്തിൽ പ്രവേശിക്കാം.

„നാജാതലോമ്ന്യോപഹാസമിച്ഛേത്."

എന്ന പ്രൈഷത്തെ അനുവദിക്കുന്ന വൈദ്യശാസ്ത്രപദ്യത്തെ താഴെ ചേർക്കുന്നു.

* „പൂർണ്ണഷോഡശവർഷാ സ്ത്രീ
പൂർണ്ണവിംശേന സംഗതാ."

ഈ രണ്ടു വാക്യങ്ങളിലുംവച്ചു പ്രൈഷത്തിന്നുതന്നെ പ്രാമാണ്യം കല്പിക്കേണ്ടിയിരിക്കുന്നു. ദേശകാലഭേദങ്ങളെക്കൊണ്ടും പ്രകൃതിഭേദങ്ങളെക്കൊണ്ടും പതിനാറു വയസ്സായാലും ചിലപ്പോൾ പ്രായപൂർത്തി വന്നില്ലെന്നുവരാം. എന്നാൽ ജാതലോമ്ന്യാവസ്ഥ പ്രായപൂർത്തിയെക്കുറിക്കുന്നതു നിയതംതന്നെ. അതുകൊണ്ടു കാലപരികല്പനം ചെയ്യുന്നതിനേക്കാൾ അവസ്ഥാവിശേഷാവബോധനം ചെയ്യുന്നതുതന്നെ യുക്തതരമായിരിക്കുമെന്നു തോന്നുന്നു.

മഴപെയ്യുന്നസമയം ഓടുന്നതായാൽ പ്രവൃദ്ധമായ രക്തസഞ്ചാരംനിമിത്തം വർദ്ധിച്ചിരിക്കുന്ന ഉഷ്ണസേചങ്ങളുടെ പ്രവൃത്തിയെ ബാഹ്യമായ ശൈത്യം പെട്ടെന്നു നിരോധിച്ചു ജ്വരാദിരോഗങ്ങളെ ഉത്പാദിപ്പിക്കുവാൻ കാരണമായിത്തീരാവുന്നതാണ്. അതുകൊണ്ടാണ് „വർഷതി ന ധാവേത്" എന്നു വിധിച്ചിരിക്കുന്നതു്.

---

* "ഊനഷോഡശ" പാഠാന്തരം.

വൃക്ഷങ്ങൾ ഫലഭാരത്തെ വഹിക്കുന്നതുതന്നെ പരോപകാരം ചെയ്യുവാനുള്ള താൽപര്യംകൊണ്ടാണെന്നു കവികൾ ഉൽപ്രേക്ഷിച്ചിരിക്കുന്നു „പരോപകാരായ ഫലന്തി വൃക്ഷാഃ" എന്നു പ്രമാണം. അങ്ങനെയുള്ള ഫലങ്ങളെ സ്വാൎത്ഥബുദ്ധിയോടുകൂടി കൈക്കലാക്കുന്നതു ധൎമ്മവിരുദ്ധമെന്നു „ന ഫലാനി സ്വയം പ്രചിനുയാത" എന്ന പ്രൈഷംകൊണ്ടു കാണിച്ചിരിക്കുന്നു.

സായംകാലമുള്ള ഗ്രാമാന്തരഗമനം സന്ധ്യോപാസനവിഘാതത്തെ ചെയ്യുന്നതാകയാൽ നിഷിദ്ധമാകുന്നു.

„നിശി ചാത്യയികേ കാൎയ്യേ
ദണ്ഡീ മൌലീ സഹായവാൻ."

എന്നുള്ള വചനംകൊണ്ടു രാത്രിയിൽ ഏകനായി സഞ്ചരിക്കരുതെന്നു സാധിക്കാം. അസഹായനായിട്ടുള്ള രാത്രിസഞ്ചാരം അനൎത്ഥപരമ്പരയെ ഉൽപാദിപ്പിക്കുന്നതായതുകൊണ്ടു നിഷേധിച്ചിരിക്കുന്നു.

„ദുൎജ്ജനഃ പരിഹൎത്തവ്യഃ" എന്നു പറഞ്ഞിരിക്കുന്നതനുസരിച്ചാണ് „ന വൃഷലൈസ്സഹ" എന്ന് ഇവിടെ ശാസിച്ചിരിക്കുന്നതു്. അധൎമ്മപഥത്തിൽ സഞ്ചരിക്കാതെ മനസ്സിനെ സദാ പരിശുദ്ധമാക്കിവെയ്ക്കുന്നതിനുവേണ്ടിയാകുന്നു നീചസംസൎഗ്ഗം നിഷേധിച്ചിരിക്കുന്നതു്.

ഉദപാനാവേക്ഷണം മനഃക്ഷോഭജനകമാകയാൽ അനൎത്ഥോൽപാദകമായിത്തീരുന്നതുകൊണ്ടു നിഷേധിച്ചിരിക്കുന്നു. പൂൎവ്വകാലങ്ങളിൽ ഉണ്ടായിരുന്ന കിണറുകൾ കൽപ്രദേശങ്ങളിൽ ഗൎത്തങ്ങൾ മാത്രമൊ, മണൽപ്രദേശങ്ങളിൽ വലയാകൃതിയുള്ള ഇഷ്ടികകളെക്കൊണ്ടു കെട്ടിപ്പടുത്തിട്ടുണ്ടായിരുന്നവയോ ആയിരുന്നതിനാൽ രക്ഷാൎത്ഥമായിട്ട് ഉപരിഭാഗത്തിൽ കല്ലുകെട്ടുണ്ടായിരുന്നതായി തോന്നുന്നില്ല. അതിനാൽ പ്രമത്തനായി കിണററിൽ പതിക്കാതിരിക്കുന്നതിന്ന് ഈ നിഷേധം ആവശ്യംതന്നെ.

„നാരോഹേദ്വിഷമം വൃക്ഷം
ജീൎണ്ണാം നാവം ന ചാരുഹേത്
കൂപേ നാലോകയേത്തോയം
ന വാത്മാനം വിനാശയേത്."

എന്നും പ്രമാണം കാണുന്നു.

„ന ഗർത്തമവേക്ഷേത" എന്ന പ്രൈഷം മേൽ പറഞ്ഞ അഭിപ്രായത്തെ സ്പഷ്ടമാക്കുന്നു.

„ശരീരമാദ്യം ഖലു ധർമ്മസാധനം."

എന്ന വചനപ്രകാരം ധർമ്മാർത്ഥകാമമോക്ഷങ്ങൾ സാധിക്കുന്നതിന്നു ശരീരം കാരണമായിരിക്കുന്നതുകൊണ്ട് അതിനെ പരിരക്ഷണം ചെയ്യേണ്ടതു് അത്യാവശ്യമാകുന്നു. ആയുസ്സിനെ ധർമ്മാർത്ഥസുഖസാധനമായിട്ടല്ലോ ഗണിച്ചുപോരുന്നത്. അതിനാൽ ശരീരരക്ഷക്ക് ആവശ്യമായ പലതത്വങ്ങളേയും ചില പ്രൈഷംകൊണ്ടു് ഇവിടെ ഉദ്ബോധിപ്പിച്ചിട്ടുണ്ടു്. 'വർഷതി ന ധാവേൽ", 'നോദപാനമവേക്ഷേത", „ന വൃക്ഷമാരോഹേൽ", „ന സംക്രമമാരോഹേൽ" എന്നാദിയായവയെല്ലാം മേൽപറഞ്ഞ അഭിപ്രായത്തിന്റെ ഉദാഹരണങ്ങളാണ്.

„സന്ദിഗ്ദ്ധനാവം വൃക്ഷം ച
നാരോഹേദ് ദുഷ്ടയാനവൽ."

എന്നു് അഷ്ടാംഗഹൃദയത്തിൽ വിധിച്ചിരിക്കുന്നു. അധികം വ്യാപ്തിയുള്ള ഈ നിഷേധത്തിൽ വൃക്ഷസംക്രമാരോഹണം ഉൾപ്പെടുന്നു. പ്രമത്തനായി നിലത്തു പതിച്ചുപോയാൽ അതു് അംഗഭംഗം, രോഗം, മരണം മുതലായവയ്ക്കു കാരണമായിത്തീരുന്നതുകൊണ്ടു പ്രത്യേകം നിഷേധിച്ചതായി വിചാരിച്ചുകൊള്ളേണ്ടതാകുന്നു.

ഗർത്താദിതരണസാധനമായിരിക്കുന്ന വംശാദികാഷ്ഠവിശേഷങ്ങളെക്കൊണ്ടു വാച്യമായിരിക്കുന്നതു „പാലങ്ങൾ" ആകുന്നു. അവയിൽ കയറിക്കടക്കുന്നതു വ്യാപത്തിന്നു കാരണമായിത്തീരാവുന്നതുകൊണ്ടു പ്രത്യേകം ഇവിടെ നിഷേധിച്ചിരിക്കുന്നു. പ്രാചീനകാലങ്ങളിൽ പരിഷ്കൃതസംപ്രദായത്തിലുള്ള പാലങ്ങൾ പക്ഷേ ഉണ്ടായിരുന്നില്ലായിരിക്കാം.

ശൈത്യബാധകൊണ്ടുണ്ടാവുന്ന വ്യാപത്തുകളിൽ നിന്നു സംരക്ഷിക്കുന്നതിന്നു വേണ്ടിയാണ് ഭൂമിയെ അന്തർദ്ധാനം ചെയ്യാതെ ഇരിക്കരുതെന്നു വിധിച്ചിട്ടുള്ളതു്.

„നാപരയാ ദ്വാരാ, പ്രപന്നമന്നമശ്നീയാത്", „ന ശുക്തം", „ന ദ്വിപക്വം", „ന പര്യുഷിതം" എന്നിവ നാലും ഭക്ഷണവിധിയിൽ ഉൾപ്പെട്ടവയാണ്. ജഘന്യദ്വാരത്തുടെ കൊണ്ടു വരുന്ന അന്നാദികൾ കീടലൂതാദികളുടെ മലമൂത്രങ്ങളെക്കൊണ്ടും

മററും ദൂഷിക്കുവാൻ ഇടയുള്ളതുകൊണ്ടു വജ്ജ്യമാകുന്നു. ശുഷ്കം, ദഹിപകം, പയ്യൂഷിതം മുതലായവ ശരിയായകാലത്തു ജീണ്ണിക്കാതെ ആദ്ധ്മാനാജീണ്ണാദിരോഗങ്ങൾക്കു കാരണമായിത്തീന്നേക്കാവുന്നതുകൊണ്ടും മററും അവയെ വജ്ജ്യകോടിയിൽ ചേത്തിരിക്കുന്നതു യുക്തംതന്നെ.

ധമ്മാത്ഥങ്ങൾക്കു ലോപംവരാതെ ഇരിക്കുന്ന കായ്യങ്ങളിൽ മാത്രമെ ചിരിക്കാവൂ. തദ്വ്യതിരിക്തകാലങ്ങളിൽ ഹസിക്കുന്നതു പാപത്തിന്നും, പരകോപത്തിന്നും ആക്ഷേപത്തിന്നും, കാരണമായിത്തീരുന്നതുകൊണ്ടു പരിഹരിക്കേണ്ടതാണ്. ചിരിക്കുന്നതായാൽ തന്നെ ഉറക്കെച്ചിരിക്കരുതു്. പൊട്ടിച്ചിരിക്കുന്നതു ഹനുസ്ഥികളുടെ ബന്ധശൈഥില്യത്തിന്നും അദ്ദിതരോഗത്തിന്നും കാരണമായിത്തീരാവുന്നതുകൊണ്ടാണു് „നോച്ചൈഹസേത്" എന്നു വിധിച്ചിരിക്കുന്നതു്.

„നാസംവൃതമുഖഃ കുയ്യാത്
ക്ഷുതിഹാസ്യവിജൃംഭണം."

എന്നു് അഷ്ടാംഗഹൃദയത്തിലും കാണുന്നു.

പൂവ്വകാലങ്ങളിൽ നദീതടാകങ്ങളിൽ ഏകകാലത്തു ബഹുജനങ്ങൾ സ്നാനം ചെയ്യുക പതിവായിരുന്നു. അവരിൽ ഒരുവൻ വിവസ്ത്രനായിട്ടു സ്നാനംചെയ്യുന്നതു മററുള്ളവക്കു് ഉദ്വേഗജനകമായിത്തീരുന്നതാണ്. ദിഗംബരനായി സ്നാനം ചെയ്യുന്നതു ശൈത്യബാധക്കുകൂടി പലപ്പോഴും കാരണമായിത്തീരാവുന്നതുകൊണ്ടു് അതിൻെറ നിഷേധം ഉപപന്നംതന്നെ. കുളിക്കുന്നതും ഉറങ്ങുന്നതും വസ്ത്രാച്ഛാദനംചെയ്തുവേണമെന്നു പറഞ്ഞിട്ടുള്ളതു് ആരോഗ്യരക്ഷാത്ഥവും മററുള്ളവക്കു വൈരസ്യം തോന്നാതിരിക്കുന്നതിന്നുമാകുന്നു.

പരന്മാക്കു് അപ്രീതികരങ്ങളായ വാക്കുകളെ പറയരുതു്.

„കാലേ ഹിതം മിതം ബ്രൂയാ-
ദവിസംവാദി പേശലം"

എന്നു ശാസ്ത്രം കാണുന്നു.

„ജിഹ്വാഗ്രേ വത്തതേ ലക്ഷ്മീഃ
ജിഹ്വാഗ്രേ മിത്രബാന്ധവാഃ
ജിഹ്വാഗ്രേ ബന്ധനപ്രാപ്തി-
ജിഹ്വാഗ്രേ മരണം ധ്രുവം."

എന്നുള്ള വചനത്തിൽനിന്നു ജിഹ്വാഗ്രചാലനംകൊണ്ടു സിദ്ധിക്കുന്ന അത്ഥാനത്ഥങ്ങളെ എളുപ്പത്തിൽ അറിയുവാൻ കഴിയുന്നതാണ്. നല്ലവാക്കു പറയുന്നതുകൊണ്ടു സമ്പത്തും, ബന്ധുമിത്രങ്ങളും ഉണ്ടാവുന്നു. ആ ജിഹ്വയെത്തന്നെ മറെറാരുപ്രകാരത്തിൽ വളച്ചു ചീത്തപറയുന്നതുകൊണ്ടു ബന്ധനവും, മരണവും സംഭവിക്കുന്നു. അതിനാൽ വാഗിന്ദ്രിയത്തെ ഉപയോഗപ്പെടുത്തുന്നതു സൂക്ഷിച്ചുവേണ്ടതാണെന്നു താൽപര്യം.

കണ്ടതും കേട്ടതും പറഞ്ഞുനടക്കുന്നതു പലപ്പോഴും അനത്ഥകാരണമാണ്.

„യദീച്ഛസി വശീകത്തും
ജഗദേകേന കമ്മണാ
പരാപവാദസസ്യേഭ്യോ
ഗാം ചരന്തീം നിവാരയ."

കിംവദന്തീപ്രിയനായിത്തീരുന്നതുകൊണ്ടു ശത്രുക്കൾ വദ്ധിക്കും. അതിനാൽ ആവക അനത്ഥപരമ്പരകൾക്ക് ഇടകൊടുക്കാതെ സദാചാരപരനായിരിക്കണമെന്നു സാരം.

ത്രൈവഷത്തെ സമഗ്രമായി സമാലോകനം ചെയ്യുമ്പോൾ വണ്ണാശ്രമദ്വിജധമ്മങ്ങളെ വിധിച്ചിരിക്കുന്നതായിക്കാണാവുന്നതാണ്. അവിടെ ആചമനാദിവണ്ണധമ്മങ്ങളും, സമിദാധാനാദി ആശ്രമധമ്മങ്ങളും, ആപോശനാദി ദ്വിജധമ്മങ്ങളുമാകുന്നു.

ഇനി ഈ ത്രൈവഷത്തെത്തന്നെ മറെറാരു കേന്ദ്രത്തിൽനിന്നു നിരീക്ഷണംചെയ്യുമ്പോൾ "ശരീരമാദ്യം ഖലു ധമ്മസാധനം" എന്ന തത്വത്തെ പ്രകാരാന്തരേണ ഉദ്ബോധിപ്പിക്കുന്നതായി കാണാവുന്നതാണ്. സമിദാധാനം മുതലായവ മനഃശ്ശുദ്ധിയേയും, സ്നാനാചമനാദി ദേഹശ്ശുദ്ധിയേയും, ദിവാസ്വാപനിഷേധം ആരോഗ്യവദ്ധനത്തേയും, വൃക്ഷസംക്രമാദ്യാരോഹണനിഷേധം വ്യാപന്നിവൃത്തിയേയും, ശുഷ്കദ്വിപകാപയ്യുഷിതഭോജനനിഷേധം അജീണ്ണാദിരോഗബാധാവിമോക്ഷത്തേയും ബോധിപ്പിക്കുന്നവയാണെന്നു വ്യക്തമായല്ലൊ. സമീപസ്ഥന്മാരോടുള്ള കലഹം, ദ്വേഷം മുതലായവ മനോദുഃഖത്തിന്നും തദ്വാരാ രോഗത്തിന്നും

കാരണമായിത്തീരുന്നതുകൊണ്ട് അവയെ പരിഹരിച്ച് ആരോഗ്യം നിലനിർത്തുന്നതിനും ജനവാകൃകവഹാദിവർജ്ജനം വിധിക്കപ്പെട്ടിരിക്കുന്നു.

ആരോഗ്യത്തെ സംരക്ഷിച്ചും മനസ്സിനെ നിയന്ത്രണം ചെയ്തും ധർമ്മമാർഗ്ഗത്തിൽ സഞ്ചരിച്ച വേദവിധികളെ നിഷ്കാമമായി അനുഷ്ഠിക്കുന്നത് ഇഹപരലോകങ്ങളിൽ സുഖാനുഭൂതിക്കു കാരണമായിത്തീരുന്നതാണ്. അതിന്റെ വിധിനിഷേധങ്ങളെ പ്രൈഷം ഉദ്ബോധിപ്പിക്കുന്നു. അതിന്റെ ദൃഷ്ടഫലങ്ങളെ കുറിച്ച വിചിന്തനം ചെയ്തു. അദൃഷ്ടഫലങ്ങളെ വിചിന്തനം ചെയ്യുന്നത് അസാദ്ധ്യമാകയാൽ വേദമാതാവിനെ വിശ്വസിച്ച പ്രവർത്തിക്കുന്നതുതന്നെ ശോഭനമായിട്ടുള്ളത്.

കേരളബ്രാഹ്മണരുടെ ഇടയിൽ അനുഷ്ഠിച്ചുപോരുന്ന ബ്രഹ്മചാരിവ്രതവും സ്നാതകവ്രതവും ഈ ഗ്രന്ഥത്തിൽ വിധിച്ചിരിക്കുന്ന പ്രൈഷമനുസരിച്ചാകുന്നു. ആദ്യപ്രകരണത്തിലെ പന്ത്രണ്ടും, രണ്ടാംപ്രകരണത്തിലെ ഇരുപതും ഉൾപ്പെടെയുള്ള മുപ്പത്തിരണ്ടു പ്രൈഷങ്ങളെക്കൊണ്ടു ബ്രഹ്മചാരിസ്നാതകപ്രകരണങ്ങൾ സമ്പൂർണ്ണമായി. ഈ രണ്ടു വ്രതങ്ങളും കേരളത്തിൽ ബഹുനിഷ്കർഷയോടുകൂടി അനുഷ്ഠിച്ചുപോന്നിരുന്നു. വ്രതകാലത്ത് അനുഷ്ഠിക്കുന്ന ഈ വിധികളെ വളരെ ഗോപ്യമായിക്കരുതിപ്പോന്നിരുന്നു. അപൌരുഷേയമായ വേദവിധികളിൽ അന്തർഭവിച്ചിരിക്കുന്ന തത്വങ്ങളേ യഥാമതി വെളിപ്പെടുത്തുവാൻ ഉത്സാഹിച്ചിട്ടുള്ളത് അവയുടെ ഗൌരവത്തെ ഉദ്ബോധിപ്പിക്കണമെന്നുള്ള വിചാരത്തോടുകൂടിയാകുന്നു. പ്രൈഷങ്ങളെക്കുറിച്ച് എത്രതന്നെ എഴുതിയാലും അവസാനിക്കുന്നതല്ല. സകലശാസ്ത്രതത്വങ്ങളും ഇവയിലന്തർഭവിച്ചിരിക്കുന്നതുകൊണ്ട് അവയുടെ പ്രഭാവം കേവലം അചിന്ത്യംതന്നെ. കാലഗതിവശാൽ ആകെക്കിലും ഈ വിഷയത്തിൽ അനാദരമുണ്ടായിട്ടുണ്ടെങ്കിൽ അതിനെക്കൂടി പരിഹരിച്ചാൽ കൊള്ളാമെന്ന വിചാരമില്ലാതില്ല. ദുരവഗാഹമായ പ്രൈഷത്തിന്റെ നാനാമുഖമായ ആശയവൈപുല്യം ഭാഷ്യത്തിൽ വ്യക്തമായിക്കാണിച്ചിട്ടുണ്ട്. ഇപ്രകാരം ഒരു ഭാഷ്യത്തിന്റെ സഹായംകൂടാതെ പ്രൈഷത്തിന്റെ അർത്ഥാവബോധം ഉണ്ടാവുന്നതല്ല. ഈ ഭാഷ്യകാരനെക്കുറിച്ച് അന്വേഷിച്ചറിഞ്ഞ വിവരംകൂടി താഴെ ചേർത്തുകൊള്ളുന്നു.

കേരളത്തിൽ വൈദികന്മാർ ആറു പേരാണല്ലോ ഉള്ളത്. അവരിൽ തൈക്കാട്ടും, ചെറുമുക്കും ബ്രിട്ടീഷുമലബാറിലും, കപ്ളിങ്ങാട്ടും, പന്തലും, പെരുമ്പടപ്പും, കൈമുക്കും കൊച്ചിയിലുമാണ്. ബ്രിട്ടീഷിലുള്ള വൈദികന്മാർ ഋഗ്വേദികളും ശേഷം കൊച്ചിയിലുള്ള നാലു വൈദികന്മാരും യജുർവേദികളുമാകുന്നു. തൈക്കാട്ടു വൈദികൻ തിരുനാവായ വാദ്ധ്യാൻെറ ഓതിയ്ക്കനാണ്. വൈദികൻ ഓതിയ്ക്കനാകുന്നതുപോലെ ഓതിയ്ക്കൻ വൈദികനാകുന്നതല്ല എന്നു ധരിച്ചിരിക്കേണ്ടതാണ്. ഒരിക്കൽ തിരുനാവായ വാദ്ധ്യാൻെറ ഒരു ശ്രാദ്ധം നടത്തുന്നതിന്നു തൈക്കാട്ട് ഇല്ലത്തു നമ്പൂരിമാരാരുംതന്നെ സമീപത്തിലില്ലായിരുന്നതുകൊണ്ടു യുവാവായ തൈക്കാട്ടു നീലകണ്ഠൻനമ്പൂരിതന്നെ അവിടെ ചെന്നു ചേരുന്നതിന്നു നിബന്ധിതനായി. എന്നാൽ നീലകണ്ഠൻ നമ്പൂരിക്കു വൈദികവിധികളിൽ ഒന്നുംതന്നെ പരിചയമില്ലാതിരുന്നതുകൊണ്ടു പോകുന്നകാൎയ്യത്തിൽതന്നെ വളരെ വൈമനസ്യം ഉണ്ടായി. ഗത്യന്തരമില്ലാഞ്ഞതിൽ പോയി ശ്രാദ്ധകൎമ്മവും ഒരുവിധത്തിൽ നിൎവ്വഹിച്ചു. എങ്കിലും അദ്ദേഹം അവിടെ ഉണ്ടായിരുന്ന ഉണ്ണിനമ്പൂരിമാരുടെ പരിഹാസപാത്രമായിത്തീരാതിരുന്നില്ല. അന്ന് ഇരുട്ടിയശേഷമെ അവിടെനിന്ന് അദ്ദേഹത്തിന് ഇല്ലത്തേക്കു പുറപ്പെടുവാൻ സാധിച്ചുള്ളൂ. ഇരുട്ടും മഴയും വളരെ ശല്യപ്പെടുത്തിയെങ്കിലും ഒരു കണക്കിൽ തോണി കയറി മദ്ധ്യേയുള്ള നദികടന്നു ഷാരിക്കൽക്ഷേത്രത്തിനു സമീപമുള്ള പിഷാരത്തു ചെന്നുചേൎന്നു. മഴനനഞ്ഞു ചേറുംപുരണ്ടു കഷ്ടപ്പെട്ടുചെന്ന നമ്പൂരിയുടെ തത്കാലാവസ്ഥ ഭാൎയ്യയായ പിഷാരസ്യാരുടെ മനസ്സിൽ അന്യഥാശങ്കയെ ഉണ്ടാക്കിത്തീൎത്തു. അദ്ദേഹത്തിൻെറ വാക്കിനെ ഒന്നുംതന്നെ അവർ വിശ്വസിച്ചില്ല. വൈദികകൎമ്മങ്ങൾ നടത്തുവാൻ പരിചയമില്ലാത്ത നമ്പൂരി ശ്രാദ്ധത്തിനുപോയെന്നുപറഞ്ഞാൽ വിശ്വസിക്കുമോ. ശ്രാദ്ധത്തിന്നു കൊടുത്ത അട തോണിയിൽ വച്ചു മറന്നു പോയതുകൊണ്ടു തെളിവു ഹാജരാക്കുന്നതിന്നും അദ്ദേഹത്തിന്നു സാധിച്ചില്ല. രാത്രി ശിവരാത്രിയായിത്തന്നെ കഴിഞ്ഞുകൂടി. പിറേറദിവസം കാലത്തു കുളിച്ചു നമ്പൂരി ചൊവ്വരത്തു ദക്ഷിണാമൂൎത്തിക്ഷേത്രത്തിൽ ചെന്നസമയം പിഷാരസ്യാരും കുളികഴിഞ്ഞു തൊഴുവാൻ ചെന്നിട്ടുണ്ടായിരുന്നു. തലേന്നാളത്തെ

വൃത്താന്തത്തിൻെറ യാഥാത്ഥ്യം അറിയുന്നതിന്ന നമ്പൂരിയോട്ട നടയ്ക്കൽവച്ച സത്യംചെയ്വാൻ പിഷാരസ്യാര നിബന്ധിച്ച. വ്യാമോഹിതനായ നമ്പൂരി „സ്ത്രീസംസഗ്ഗമുണ്ടാകുന്നതല്ല'' എന്ന സത്യംചെയ്തു. ഇതു കേട്ടപ്പോഠം ആരാ ഇനിമേൽ യോഗിയാതാണോ'' എന്ന പിഷാരസ്യാർ സോപഹാസം ചോദിച്ചു. അപ്പോഴാണ് നമ്പൂരിചെയ്ത സത്യത്തിൻെറ ഗൌരവം അദ്ദേഹത്തിന്ന തന്നെ മനസ്സിലായത്. നമ്പൂരിയുടെ ഭാവം ഉടനെ പകന്നു. അപ്പോഠം പിഷാരസ്യാർ അമ്പരന്നവശായി. അന്നുമുതൽ അദ്ദേഹം സവ്വസംഗപരിത്യാഗംചെയ്തു യോഗിയാരെന്ന സംജ്ഞക്കഹനായിത്തീന്നു. പിന്നീട് അദ്ദേഹത്തെ തൈക്കാട്ട യോഗിയാരെന്നുള്ള പേർകൊണ്ട വ്യവഹരിച്ചവന്നു.

യോഗിയാർ പിന്നീട്ട വളരെക്കാലം ദക്ഷിണാമൂത്തിയെത്തന്നെ ഭജിച്ചു ക്ഷേത്രത്തിൽ താമസിച്ചു. കാലക്രമത്തിൽ യോഗിയാര വേദവേദാംഗാദിപാരംഗതനമായിത്തീന്നു. അദ്ദേഹമാണ് പ്രൈഷത്തിൻെറ ഭാഷ്യം എഴുതിയത്. എന്നാൽ ബ്രഹ്മചാരിപ്രകരണത്തിൻെറയും സ്നാതകപ്രകരണത്തിൽ ഒന്നാം പ്രൈഷത്തിൻെറയും ഭാഷ്യം എഴുതിക്കഴിഞ്ഞപ്പോഠം അദ്ദേഹം സ്വഗ്ഗാരോഹണം ചെയ്തുതുകൊണ്ട ശേഷം ഭാഗങ്ങളുടെ ഭാഷ്യം ചെറുമുക്കവൈദികൻ പരമേശ്വരൻനമ്പൂരി എഴുതി ഗ്രന്ഥത്തെ സമഗ്രമാക്കി. സൂക്ഷ്മമായി പരിശോധിക്കുന്നവക്ക് ഈ രണ്ട ഭാഷ്യത്തിനുമുള്ള വ്യത്യാസം സ്പഷ്ടമായിക്കാണാവുന്നതാണ്. യോഗിയാരുടെ ഭാഷ്യത്തിൽ കാണുന്ന വൈപുല്യവും വൈദുഷ്യവും ശേഷം ഭാഗങ്ങളിൽ കാണുന്നില്ല. രണ്ട ഭാഷ്യകാരന്മാരുടേയും വൈദുഷ്യാദികളെ അവരവരുടെ ഭാഷ്യംതന്നെ പ്രസ്പഷ്ടമാക്കുന്നു. പരമേശ്വരൻനമ്പൂരിയുടെ ഭാഷ്യത്തിൽ കേവലം പ്രൈഷാത്ഥം മാത്രമെ പറഞ്ഞുകാണുന്നുള്ളൂ.

യോഗിയാർ ജീവിച്ചിരുന്നകാലംനിണ്ണയിക്കുന്നതിന്ന ചില സൌകയ്യങ്ങഠം ഉണ്ട്. യോഗിയാരുടെ ഇല്ലത്തേക്കു മുൻപു പലതവണയും ദത്ത് എടുക്കേണ്ടതായി വന്നിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിൻെറ ഇല്ലത്ത് ഏഴുതലമുറക്കു സന്തതിയുണ്ടാകുമെന്നു ദക്ഷിണാമൂത്തിയുടെ അനുഗ്രഹം ഉണ്ടായിട്ടുള്ളതായി കേഠംവിയുണ്ട്. ഏഴാമത്തെത്തലമുറ ൧൦൮൫-ാമാണ്ട് അവസാനിക്കാ

റായപ്പോൾ വെള്ളത്തേടസ്സനമ്പൂരിയുടെ ഇല്ലത്തുനിന്നും ഒത്ത് എടുത്തു. ഒരു തലമുറക്കു ൩൩ സംവത്സരംവച്ചു കണക്കാക്കുന്നതായാൽ തന്നെ യോഗിയാരു ജീവിച്ചിരുന്നകാലം ഏകദേശം ൨൩൫-സംവത്സരങ്ങൾക്കുമുൻപാണെന്നു സിദ്ധിക്കും. അപ്പോൾ യോഗിയാരു ജീവിച്ചിരുന്നകാലം ഉദ്ദേശം ൮൦൦-നും ൮൮൦-നും മദ്ധ്യേ എന്നുതന്നെ വന്നുകൂടുന്നു. അതിൽനിന്നു ഭാഷ്യത്തിന് ഇപ്പോൾ ഏകദേശം ൨൩൦ കൊല്ലത്തെ പഴക്കമുണ്ടെന്നും അനുമാനിക്കാവുന്നതാണ്. യോഗിയാരു ജീവിച്ചിരുന്നകാലം കുറെക്കൂടി പ്രാചീനമാണെന്നുള്ള കേൾവി ശരിയാണെങ്കിൽ ഒരുതലമുറക്ക് ഇവിടെ ൪൦ സംവത്സരംവച്ചു കണക്കാക്കേണ്ടതായി വരുന്നു. യോഗിയാരുടെ കൃതികളായ „ആചാരം" „ചടങ്ങ്", „പ്രായശ്ചിത്തം" മുതലായ ഗ്രന്ഥങ്ങളെല്ലാം നമ്പൂരിമാരുടെ ഇടയിൽ ഇന്നും ധാരാളം പ്രചാരമുള്ളവയാണ്. ഭാഷ്യം സമഗ്രമാക്കിയ ചെറുമുക്കുവൈദികൻ പരമേശ്വരൻനമ്പൂരി യോഗിയാരുടെ സമകാലികനായിരുന്നതുകൊണ്ടു ഭാഷ്യപൂരണം കാലതാമസംകൂടാതെതന്നെ നിർവ്വഹിച്ചതായി വിചാരിക്കാവുന്നതാണ്.

കിടങ്ങൂർ നെല്ലിപ്പുഴ കല്ലംപിള്ളി ബ്രഹ്മശ്രീ പത്മനാഭൻ നമ്പൂരി അവർകളുടെ ഇല്ലത്തുനിന്നു കിട്ടിയ ഒരു പ്രാചീനഗ്രന്ഥം മാത്രമാണ് ഈ പുസ്തകത്തിന്റെ ആദർശം. ഈ ഗ്രന്ഥത്തിൽ പ്രൈഷവും ഭാഷ്യവും ക്രമം തെററിയാണ് എഴുതിച്ചേർത്തിട്ടുണ്ടായിരുന്നത്. പഴക്കംകൊണ്ടു പൊടിഞ്ഞും ദ്രവിച്ചും പോയിട്ടുള്ള താളിയോലഗ്രന്ഥത്തിലെ വിഷയങ്ങളെ ക്രമപ്പെടുത്തി ശരിയാക്കുന്നതിന്നു വളരേ ക്ലേശം സഹിക്കേണ്ടിവന്നു. ഭാഷ്യത്തിൽ ഉദ്ധരിച്ചു ചേർത്തിട്ടുള്ള ചില പദ്യങ്ങളുംമററും അച്ചടിച്ച പുസ്തകങ്ങളിൽ പാഠവ്യത്യാസങ്ങളോടുകൂടിയാണ് കാണുന്നതു്. എന്നാൽ ഗ്രന്ഥത്തിൽ കണ്ടവയ്ക്കു് ഏതുപ്രകാരമെങ്കിലും അർത്ഥം കല്പിക്കുവാൻ സാധിക്കുന്നതായി വരുന്ന അവസരങ്ങളിൽ ആ പാഠങ്ങളെ ഭേദപ്പെടുത്താതെ അപ്രകാരം തന്നെ ചേർത്തിട്ടുണ്ട്. രണ്ടു് ഉദാഹരണങ്ങൾ താഴെ ചേർക്കുന്നു.

„വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാം ശേവധിഷ്ടേഽഹമസ്മി
അസൂയകായാനൃജവേഽയതായ
ന മാ ബ്രൂയാ വീര്യവതീ യഥാസ്യാം.

യമേവ വിദ്യാച്ഛുചിമപ്രമത്തം
മേധാവിനം ബ്രഹ്മചര്യോപപന്നം
യസ്തേ ന ദ്രുഹ്യേത് കതമച്ച നാഹം
തസ്മൈ മാ ബ്രൂയാ നിധിപായ ബ്രഹ്മൻ."

എന്ന ശ്ലോകങ്ങളെ

"വിദ്യാഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാം ശേവധിഷ്ടേഹമസ്മി
അസൂയകായാനൃജവേ ശഠായ
മാ മാ ബ്രൂയാ വീര്യവതീ തഥാ സ്യാം.

യമേവ വിദ്യാശ്രുതമപ്രമത്തം
മേധാവിനം ബ്രഹ്മചര്യോപപന്നം
അസ്മാ ഇമാമുപസന്നായ സമ്യക്
പരീക്ഷ്യ ദദ്യാദ്വൈഷ്ണവീമാത്മനിഷ്ഠാം."

എന്നപ്രകാരം അച്ചടിച്ചിട്ടുള്ള മുക്തികോപനിഷത്തിൽ കാണു ന്നു. ഗ്രന്ഥപാഠത്തിന് ഒരുവിധം അർത്ഥംപറയുവാൻ സാധിക്കു ന്നതുകൊണ്ടു് ഇവിടെ പുസ്തകങ്ങളിൽകണ്ട പാഠങ്ങളെ സ്വീകരി ച്ചിട്ടില്ല. ഇതുപോലെ അനേകം ഉദാഹരണങ്ങളെ ഉദ്ധരിച്ചു ചേർക്കുവാൻ സാധിക്കുമെങ്കിലും വിസ്തരഭയാൽ അതിനായി തുനി യുന്നില്ല. വായനക്കാർ അവയെല്ലാം സ്വയം ഊഹിച്ചറിഞ്ഞു കൊള്ളേണ്ടതാകുന്നു.

പഠിക്കുന്നവരുടെ സൌകര്യം ഉദ്ദേശിച്ചു പ്രൈഷങ്ങ ളെല്ലാം അതാതുപ്രകരണത്തിന്റെ ആദ്യംതന്നെ ചേർത്തിട്ടുണ്ടു്. അവതാരിക ഇല്ലാതിരുന്ന ദിക്കുകളിൽ യുക്തംപോലെ എഴുതി ച്ചേർക്കുകയും, ഭാഷ്യത്തിൽ ഉദ്ധരിച്ചുചേർത്തിട്ടുള്ള പദ്യങ്ങളേയും മററും യഥാമതി ശരിപ്പെടുത്തിയും, പ്രകരണങ്ങളുടെയും പ്രൈഷ ത്തിന്റെയും പൌർവ്വാപര്യമനുസരിച്ചു ക്രമപ്പെടുത്തുകയും പൊടി ഞ്ഞുപോയ ഭാഗങ്ങളെ ഉചിതമായവിധത്തിൽ പൂരിപ്പിക്കു കയും ചെയ്തു സമഗ്രമാക്കി ഈ ഗ്രന്ഥത്തെ ഇദംപ്രഥമമായി അച്ചടിപ്പിച്ച് സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൨൭-൩-൧൧൦൨.

കെ. ശങ്കരമേനോൻ.

---

# പ്രൈഷം

(ഭാഷ്യഭൂഷിതം).

---

ബ്രഹ്മചാരിപ്രകരണം.

൧. ബ്രഹ്മചാര്യസി.

൨. സമിധ ആധേഹി.

൩. അപോശാന.

൪. കർമ്മ കുരു.

൫. മാ ദിവാ സ്വാപ്സീഃ.

൬. ബ്രഹ്മചാരീ ഭവ.

൭. ആചാര്യാധീനോ ഭവ.

൮. ആചാര്യാധീനോ വേദമധീഷ്വ.

൯. പ്രശാന്തോ ഭവ.

൧൦. അധ്യായീ ഭവ.

൧൧. ദണ്ഡമേഖലാജടാധാരീ ഭവ.

൧൨. സ്ത്ര്യനൃതഗന്ധമാല്യവർജ്ജീ ഭവ. (പ്രൈഷം).

ഭാഷ്യം.

"അഷ്ടവർഷം ബ്രാഹ്മണമുപനയീത" എന്ന വിധിക്കതക്കവണ്ണം ആചാര്യൻ ഉപനയനത്തെച്ചെയ്തു ഉപനീതധർമ്മങ്ങളായിരിക്കുന്ന യമനിയമങ്ങളെ അനുശാസിക്കയാണ് ചെയ്യുന്നതു് ബ്രഹ്മചാരിപ്രൈഷത്തെക്കൊണ്ടു്. അവിടെ നടേ ധർമ്മപ്രാപ്തിക്കു നിമിത്തമായിരിക്കുന്ന ബ്രഹ്മചാരിത്വത്തെ അനുവദിക്കുന്നു, "ബ്രഹ്മചാര്യസി" എന്ന ഭാഗത്തെക്കൊണ്ടു്.

൧. ബ്രഹ്മചാര്യസി.

ബ്രഹ്മചാരിയായി ഇപ്പോൾ നീയ്. ബ്രഹ്മശബ്ദത്തെക്കൊണ്ടു സാംഗമായിരിക്കുന്ന വേദം ഇവിടെ വിവക്ഷിതമായതു്.

"ബൃഹത്വാദ് ബൃംഹണത്വാദ്വാ
ബ്രഹ്മ വേദോഽഭിധീയതേ."*

---

* "അനന്താ വൈ വേദാഃ." എന്ന ശ്രുതി.

G. P. T. 1002. 1,000. 8-4-102, B·

എന്ന വചനമുണ്ടാകയാൽ. അതിനെ ചരിക്ക=പ്രാപിക്ക. ലക്ഷണയാ അദ്ധ്യയനം വിവക്ഷിതമായതു്. എന്നാൽ വേദാദ്ധ്യയനത്തിനധികാരിയായി ഇപ്പോൾ നീയ് എന്നത്രേ "ബ്രഹ്മചാര്യസി" എന്നതിനെക്കൊണ്ടു ചൊല്ലിയതു്. ഇതുനാളും വേദാദ്ധ്യയനത്തിന്ന് അധികാരമില്ല

"ന ചാഭിവ്യാഹരേദ് ബ്രഹ്മ
സ്വധാനിനയനാദൃതേ
ശൂദ്രേണ ഹി സമസ്താവ-
ദ്യാവദ്വേദേ ന ജായതേ."

എന്ന വചനമുണ്ടാകയാൽ.

ഗർഭാധാനാദ്യുപനയനാന്തങ്ങളായിരിക്കുന്ന സംസ്കാരങ്ങളെക്കൊണ്ടു സംസ്കൃതനായിരിക്കുന്ന പുരുഷന്റെ ബീജഗർഭസമുദ്ഭവമായിരിക്കുന്ന ഏനസ്സ് അപമാർജ്ജനം ചെയ്യപ്പെടുന്നു.

"ഗാർഭൈർഹോമൈർജ്ജാതകർമ്മ-
ചൌളമൌഞ്ജീനിബന്ധനൈഃ
ബൈജികം ഗാർഭികഞ്ചൈനോ
ദ്വിജാനാമപമൃജ്യതേ."

ഗാർഭങ്ങളായിരിക്കുന്ന ഹോമങ്ങൾ=ഗർഭസംസ്കാരങ്ങൾ (ഗർഭാധാനപുംസവനസീമന്തങ്ങൾ); ജാതസംസ്കാരങ്ങൾ=ജാതകർമ്മചൌളമൌഞ്ജീനിബന്ധനങ്ങൾ; ഇവ അന്തഃഗതങ്ങളായിരിക്കുന്ന നാമകരണോപനിഷ്ക്രാമണാന്നപ്രാശനങ്ങൾക്കുകൂടെ ഉപലക്ഷണങ്ങൾതാനും. സ്മൃത്യന്തരത്തിങ്കൽ, ഇവ, തത്തൽകാലസഹിതമാംവണ്ണം ക്രമേണ പഠിതങ്ങളാവുതുംചെയ്തു.

"ഗർഭാധാനമൃതൌ പുംസ-
സ്സവനം സ്പന്ദനാൽ പുരാ
ഷഷ്ഠേഽഷ്ടമേ വാ സീമന്തോ
മാസ്യേതോ ജാതകർമ്മ ച.

അഹന്യേകാദശേ നാമ
ചതുർത്ഥേ മാസി നിഷ്ക്രമഃ
ഷഷ്ഠേഽന്നപ്രാശനം മാസേ
ചൂഡാ കാര്യാ യഥാകുലം.

ഏവമേനസ്സമം യാതി
ബീജഗർഭസമുദ്ഭവം."

എന്നിങ്ങനെ. 'ജൈമിനി'മതത്തിങ്കൽ ഉപനിഷ്ക്രാമണമില്ല ഗൃഹ്യത്തിങ്കൽ വിധിയായ്ക്കകൊണ്ട്. ഉക്തങ്ങളായിരിക്കുന്ന കർമ്മങ്ങളുടെ പാവനത്വം സ്മൃത്യന്തരത്തിങ്കൽ പ്രസിദ്ധംതാനം.

"വൈദികൈഃ കർമ്മഭിഃ പുണ്യൈ-
ന്നിഷേകാദ്യൈർദ്വിജന്മനാം
കാര്യശ്ശരീരസംസ്കാരഃ
പാവനഃ പ്രേത്യ ചേഹ ച."

എന്നിങ്ങനെ. എന്നാൽ ഗർഭാധാനാദിചൌളാന്തങ്ങളായിരിക്കുന്ന കർമ്മങ്ങളെക്കൊണ്ട് ഏനോമാർജ്ജനംചെയ്ത് ഉപനയനമാകുന്ന സംസ്കാരത്തേക്കൊണ്ട സംസ്കൃതനായിരിക്കുന്ന പുരുഷന്നല്ലോ വേദാദ്ധ്യയനത്തിങ്കൽ അധികാരം; താദൃശമായിരിക്കുന്ന അധികാരം നിനക്ക് ഉണ്ടായി ഇപ്പോൾ എന്നു "ബ്രഹ്മചാര്യസി" എന്ന ഭാഗത്തെക്കൊണ്ട ചൊല്ലി. "ആവശ്യകാധമർണ്ണ്യയോർണ്ണിനിഃ", "ണിനിസ്താച്ഛീല്യേ" എന്നു വചനങ്ങളുണ്ടാകയാൽ "ബ്രഹ്മചാരീ" എന്നിടത്തു 'ണിനി' പ്രത്യയത്തേക്കൊണ്ട് അദ്ധ്യയനത്തിന്റെ ആവശ്യകത്വവും സാതത്യവും സൂചിതമാവുതുംചെയ്തു. അവശ്യം വേദാദ്ധ്യയനം ചെയ്തുകൊള്ളണം; അതു സർവ്വദാ വേണംതാനും; എന്നു "ബ്രഹ്മചാര്യസി" എന്നതിന്റെ താൽപര്യം.

എന്നിയെ "ബ്രഹ്മചാര്യസി" എന്നതിന്നു, ദ്വിജനായി നീയിപ്പോൾ എന്നാകിലുമാമർത്ഥം. ദ്വിജനായി=രണ്ടാമതു ജാതനായി. നടേത്തെ ജനനം മാതാവിങ്കൽനിന്ന്; രണ്ടാമത് ഉപനയനത്തിൽനിന്ന്.

"മാതുരഗ്രേഽധിജായന്തേ
ദ്വിതീയം മൌഞ്ജിബന്ധനേ
ബ്രാഹ്മണക്ഷത്രിയവിശ-
സ്തസ്മാദേതേ ദ്വിജാതയഃ"

രണ്ടാമതു ജാതനായി എന്നിട്ടു ദ്വിജനായി. ഇജ്ജനനത്തിങ്കൽ സാവിത്രി മാതാവാകുന്നതു്. ആചാര്യൻ പിതാവാകുന്നതു്.

"തത്ര യദ് ബ്രഹ്മജന്മാസ്യ
മൌഞ്ജീബന്ധനചിഹ്നിതം,
തത്രാസ്യ മാതാ സാവിത്രീ
പിതാ ത്വാചാൎയ്യ ഉച്യതേ.
വേദപ്രദാനാദാചാൎയ്യം
പിതരം പരിചക്ഷതേ."

എന്നു വചനമുണ്ടാകയാൽ. മാതാപിതാക്കന്മാർ പാഞ്ചഭൌതികമായിരിക്കുന്ന ദേഹത്തെയല്ലോ ഉണ്ടാക്കി, ആകയാലതു് അനിത്യമായിരിപ്പോന്നു്.

"ശരീരമേവ മാതാപിതരാവജനയതാം."

ശീൎയ്യതേ എന്നിട്ടല്ലോ ശരീരമെന്ന നാമമുണ്ടായി.

"തദശീൎയ്യതാശാരീതി തച്ഛരീരമഭവൽ;
തച്ഛരീരസ്യ ശരീരത്വം."

എന്നു വചനമുണ്ടാകയാൽ. ആചാൎയ്യൻ ബ്രഹ്മജന്മത്തെയല്ലോ ഉണ്ടാക്കി. ആ ജന്മം ശ്രേഷ്ഠമായി നിത്യമായി ഇരിപ്പോന്നു്.

"സ ഹി വിദ്യാതസ്തം ജനയതി തച്ഛ്രേഷ്ഠം ജന്മ."

"ആചാൎയ്യസ്തസ്യ യാം ജാതിം
വിധിവദ്വേദപാരഗഃ
ഉല്പാദയതി സാവിത്ര്യാ
സാ നിത്യാ സാऽജരാമരാ."

ഇത്യാദിവചനമുണ്ടാകയാൽ. എന്നിട്ടു് ഉല്പാദകനാകുന്ന പിതാവിനേക്കാട്ടിൽ, ബ്രഹ്മദനാകുന്ന പിതാവത്രേ ഗരീയാനാകുന്നതു്.

"ഉല്പാദകബ്രഹ്മദാത്രോ-
ൎഗ്ഗരീയാൻ ബ്രഹ്മദഃ പിതാ,
ബ്രാഹ്മം ജന്മ ഹി വിപ്രസ്യ
പ്രേത്യ ചേഹ ച ശാശ്വതം."

എന്നു വചനമുണ്ടാകയാൽ. എന്നാൽ സൎവ്വപുരുഷാൎത്ഥസാധനക്ഷമമായിരിപ്പോന്നു് ഈ ബ്രഹ്മജന്മം; അതിനെ പ്രാപ്തനായി എന്നാകിലുമാം "ബ്രഹ്മചാൎയ്യസി" എന്നതിനു താൽപൎയ്യം. എന്നിയേ "ബ്രഹ്മചാൎയ്യസി" എന്നതിനു് ബ്രഹ്മചൎയ്യാശ്രമത്തെ പ്രാപ്തനായി ഇപ്പോഠം നീ എന്നാകിലുമാമൎത്ഥം.

"ബ്രഹ്മചാരീ ഗൃഹസ്ഥശ്ച
വാനപ്രസ്ഥോ യതിസ്തഥാ
ഏതേ ഗൃഹസ്ഥപ്രഭവാ-
ശ്ചത്വാരഃ പൃഥഗാശ്രമാഃ."

ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി എന്നിങ്ങനെ നാലാശ്രമങ്ങളല്ലോ ഉള്ളു. അവിടെ ബ്രഹ്മചാരി രണ്ടുപ്രകാരമുണ്ട്. ഉപകുർവാണകനും, നൈഷ്ഠികനും എന്നിങ്ങനെ. ബ്രഹ്മചര്യാശ്രമത്തെക്കൊണ്ടുതന്നെ ആത്മാവിൻെറ നിഷ്ഠയെ ചെയ്യുന്നു എന്നിട്ടു നൈഷ്ഠികനാകുന്നു.

"നൈഷ്ഠികോ ബ്രഹ്മചാരീ തു
വസേദാചാര്യസന്നിധൌ,
തദഭാവേഽസ്യ തനയേ
പത്ന്യാം വൈശ്വാനരേഽപി വാ.

അനേന വിധിനാ ദേഹം
സാധയൻ വിജിതേന്ദ്രിയഃ
ബ്രഹ്മലോകമവാപ്നോതി
ന ചേഹാ ജായതേ പുനഃ."

ഇങ്ങനെയുള്ള നൈഷ്ഠികൻെറ വിധി. ഉപകുർവാണകനാകുന്ന ആശ്രമാന്തരപ്രാപ്തിയിലേക്ക് ഉപകരിക്കുന്നു എന്നിട്ട് ആശ്രമാന്തരപ്രാപ്തിയിങ്കൽ സമുച്ചയവും വികല്പവും ആയിട്ടു രണ്ടു പക്ഷമുണ്ട്.

"ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേദ്,
ഗൃഹീ ഭൂത്വാ വനീ ഭവേൽ,
വനീ ഭൂത്വാ പ്രവ്രജേൽ."

എന്നിങ്ങനെ സമുച്ചയപക്ഷം.

"ചത്വാര ആശ്രമാഃ ബ്രഹ്മചാരിഗൃഹസ്ഥവാനപ്രസ്ഥപരിവ്രാജകാഃ. തേഷാം വേദമധീത്യ വേദൌ വേദാൻ വാ വിചീർണ്ണബ്രഹ്മചര്യോ യമിച്ഛേത്തമാവസേൽ."

ഇങ്ങനെ വികല്പപക്ഷബ്രഹ്മചര്യം. 'പരിസമാപ്യ' എന്നും, "വിചീർണ്ണബ്രഹ്മചര്യഃ" എന്നുമുണ്ടാകയാൽ രണ്ടുപക്ഷത്തിലും, ബ്രഹ്മചര്യാനന്തരമേ ആശ്രമാന്തരപ്രാപ്തിയാവൂ എന്നുവരും. എന്നതുകൊണ്ടു രണ്ടു പക്ഷത്തിങ്കലും അവശ്യം പ്രഥമാനുഷ്ഠേയം

ബ്രഹ്മചര്യ്യം എന്നതു്. ആശ്രമാന്തരത്തെക്കുറിച്ച് ഉപകരിക്കയാകുന്നതു് എന്നിട്ടു് ഉപകുർവ്വാണകനെന്നു നാമം. അവിടെ ഉപകുർവ്വാണകഭേദം മൂന്നുപ്രകാരം. സാവിത്രവും, പ്രാജാപത്യവും, ബ്രാഹ്മവും എന്നിങ്ങനെ. അവററിൽവച്ചു. സാവിത്രമിവിടെ പ്രാപ്തവ്യമാകുന്നതു്. എന്നാലുക്തമായിരിക്കുന്ന ബ്രഹ്മചര്യ്യാശ്രമത്തെ പ്രാപ്തനായി എന്നാകിലുമാം, 'ബ്രഹ്മചാര്യ്യസി' എന്നതിന്റെ താൽപര്യ്യം. എന്നാൽ വേദാദ്ധ്യയനത്തിന്നധികാരിയായി എന്നും, ദ്വിജനായി എന്നും, ബ്രഹ്മചര്യ്യാശ്രമത്തെ പ്രാപ്തനായെന്നും, ഇവ മൂന്നും ചൊല്ലിയതായി "ബ്രഹ്മചാര്യ്യസി' എന്ന ഭാഗത്തെക്കൊണ്ടു്.

ഈവണ്ണം ബ്രഹ്മചാരിത്വത്തെ അനുവചിച്ചു, തദ്ധർമ്മങ്ങളെ ചൊല്ലുന്നു പ്രൈഷശേഷത്തെക്കൊണ്ടു്. തദ്ധർമ്മങ്ങൾ ത്രിവിധങ്ങളായിട്ടുള്ളു. ആശ്രമധർമ്മങ്ങളും, വർണ്ണധർമ്മങ്ങളും, ദ്വിജധർമ്മങ്ങളും. സമിദാധാനാദി ആശ്രമധർമ്മങ്ങൾ. ആചമനാദി വർണ്ണധർമ്മങ്ങൾ. സന്ധ്യോപാസനാദി ദ്വിജധർമ്മങ്ങൾ.

അവററിൽവച്ച് ആശ്രമധർമ്മത്തെച്ചൊല്ലുന്നു.

൨. സമിധ ആധേഹി.

സമിദാധാനത്തെ ചെയ്യണം.

"ദൂരാദാഹൃത്യ സമിധഃ
സന്നിദധ്യാദ്വിഹായസി
സായം പ്രാതശ്ച ജുഹുയാ-
ത്താഭിരഗ്നിമതന്ദ്രിതഃ."

എന്നിങ്ങനെ സമിദാധാനവിധി. തൽപ്രകാരം സ്മൃതിയിങ്കലുക്തമാവൃത്തും ചെയ്ക. ഭൈക്ഷചരണാദി ആശ്രമധർമ്മാന്തരങ്ങൾക്കും കൂടെ ഉപലക്ഷണംതാനും.

"അഗ്നീന്ധനം ഭൈക്ഷചര്യ്യാ
മധഃശയ്യാം ഗുരോർഹിതം
ആ സമാവർത്തനാൽ കുര്യ്യാൽ
കൃതോപനയനോ ദ്വിജഃ."

എന്നു വചനമുണ്ടാകയാൽ. ഈ സ്മൃതിയെ അനുസരിച്ചു ഗൃഹ്യവചനവുമുണ്ടു്.

"അഹരഹസ്സമിദാധാനം ഭൈക്ഷചരണമധശ്ശയ്യാ
ഗുരുശുശ്രൂഷേതി ബ്രഹ്മചാരിണോ നിത്യാനിത്യാനി."

എന്നിങ്ങനെ. ജൈമിനിമതത്തിങ്കൽ സായംകാലത്തിങ്കലേ സമിദാധാനമുള്ളു

"സദാ സായേ സമിദാധാനം."

എന്ന വചനമുണ്ടാകയാൽ. സമിത്തുകളെ ഉണ്ടു് വായുപുരാണത്തിങ്കൽ വിധിക്കുന്നു.

"പാലാശ്യസ്സമിധഃ കാര്യാഃ,
ഖാദിര്യസ്തദലാഭതഃ,
ശമീരോഹിതകാശ്വത്ഥാ-
സ്തദഭാവേഽർക്കവേതസൌ."

എന്നിങ്ങനെ.

"പുരാ ജഗ്രാഹ വൈ മൃത്യു-
ർഹിംസയൻ ബ്രഹ്മചാരിണം
അഗ്നിസ്തം മോക്ഷയാമാസ
തസ്മാൽ പരിചരേദ്ധി തം."

എന്നുണ്ടാകയാൽ ആവശ്യകമിസ്സമിദാധാനം.

"അഹരഹസ്സമിദാധാനം."

എന്ന ഗൃഹ്യവചനവുമുണ്ടാകയാൽ. ഈ ഗൃഹ്യവചനത്തെ അനുസരിച്ചു സ്മൃതികളുമുണ്ടു്.

"സായമേവാഗ്നിം പൂജയേദിത്യേകേ."
"സായമേവാഗ്നിമിന്ധീതേത്യേകേ."

എന്നല്ലോ. ഇങ്ങനെ സമിദാധാനവിധി.

ഭൈക്ഷചരണപ്രകാരവുമുണ്ടു സ്മൃതിയിൽ ചൊല്ലുന്നു.

"ഭവൽപൂർവ്വം ചരേദ് ഭൈക്ഷ-
മുപനീതോ ദ്വിജോത്തമഃ
ഭവന്മദ്ധ്യം തു രാജന്യോ
വൈശ്യസ്തു ഭവദുത്തരം."

എന്നിങ്ങനെ. ഈ സ്മൃതിയെ അനുസരിച്ചു ഗൃഹ്യവചനവുമുണ്ടു്.

„ഭവൽപൂൎവ്വയാ ബ്രാഹ്മണോ ഭിക്ഷേത (ഭവതി ഭിക്ഷാം ദേഹീതി); ഭവന്മദ്ധ്യയാ രാജന്യഃ (ഭിക്ഷാം ഭവതി ദേഹീതി); ഭവദന്ത്യയാ വൈശ്യഃ (ദേഹി ഭിക്ഷാം ഭവതീതി)."

എന്നിങ്ങനെ. അധഃശയനവിധി ഇവിടെ „തേനേക്ഷ്യമാണ" പ്രൈഷത്തിങ്കൽ ഉണ്ടുതാനും „അധശ്ശായീ ഭവ„ എന്നിങ്ങനെ.

ഗുരുവിന്റെ ഹിതത്തെച്ചെയ്യണം. അതു മനസാ വാചാ കൎമ്മണാ വേണംതാനും.

„ഹിതം ചാസ്യാചരേന്നിത്യം
മനോവാക്കായകൎമ്മഭിഃ."

എന്നു വചനമുണ്ടാകയാൽ. അഹിതത്തെ ആചരിക്കുന്നവനു ഏറിയിരിപ്പോരു ദോഷമുണ്ടു്.

„ഉപാദ്ധ്യായം പിതരം മാതരം ച
യേ ദ്രുഹ്യന്തി മനസാ കൎമ്മണാ വാ
തേഷാം പാപം ഭ്രൂണഹത്യാവിശിഷ്ടം
നാന്യസ്തേഭ്യഃ പാപകൃദസ്തി ലോകേ."

എന്നു വചനമുണ്ടാകയാലുംമററും. അസൂയാദിദോഷവത്തുക്കളായിരിക്കുന്ന ശിഷ്യൎക്കുക്കു് ഈ വേദോപദേശം ചെയ്യൊല്ലാ എന്നുമുണ്ടു് സ്മൃതിയിങ്കൽ.

„വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാം ശേവധിഷ്ടേഹമസ്മി
അസൂയകായാനൃജവേഽയതായ
ന മാ ബ്രൂയാ വീൎയ്യവതീ യഥാ സ്യാം."

ബ്രഹ്മചൎയ്യാദിഗുണഗണപൂൎണ്ണന്മാരായിരിക്കുന്നവൎക്കു ഉപദേശിക്കാവു എന്നുമുണ്ടു് അവിടെത്തന്നെ ചൊല്ലുന്നു.

„യമേവ വിദ്യാച്ഛുചിമപ്രമത്തം
മേധാവിനം ബ്രഹ്മചൎയ്യോപപന്നം
യസ്തേ ന ദ്രുഹ്യേൽ കതമച്ച നാഹ
തസ്മൈ മാ ബ്രൂയാ നിധിപായ ബ്രഹ്മൻ!"

എന്നിങ്ങനെ.

ഈവണ്ണമാശ്രമധർമ്മങ്ങളെച്ചൊല്ലീട്ടു വർണ്ണധർമ്മങ്ങളെച്ചൊല്ലുന്നു. വർണ്ണധർമ്മങ്ങളിൽവെച്ച് ആചമനം പ്രധാനം. എന്നിട്ട് ആചമനത്തെ വിധിക്കുന്നു "അപോശ്നാന" എന്ന ഭാഗത്തെക്കൊണ്ട്.

൩. അപോശ്നാന.

അപ്പുകളെ അശിക്കേണം. സ്മൃത്യുക്തമായിരിക്കുന്ന ആചമനത്തെച്ചെയ്യേണം എന്നത്രേ ചൊല്ലിയത്.

"ത്രിരാചാമേദപഃ പൂർവ്വം
ദ്വിരുന്മൃജ്യാത്തതോ മുഖം
ഖാനി ചോപസ്പൃശേദദ്ഭി-
രാത്മാനം ശിര ഏവ ച."

എന്നിങ്ങനെ ആചമനത്തിൻെറ സ്വരൂപവിധി. അതിനെ വിസ്തരിച്ചു ചൊല്ലുന്നു. അവിടെ നടേ ഹസ്തപാദങ്ങളെ കഴുകീട്ടു വേണം ആചമിപ്പാൻ.

"പ്രക്ഷാല്യ ഹസ്തൌ പാദൌ ച
ത്രിഃ പിബേദംബു വീക്ഷിതം."

എന്നു വചനമുണ്ടാകയാൽ. ശുദ്ധമായിരിക്കുന്ന സ്ഥലത്തു വടക്കു നോക്കിത്താൻ, കിഴക്കുനോക്കിത്താൻ ഇരുന്ന്, കൈരണ്ടും മുഴംകാൽ രണ്ടിനും നടുവിൽവെച്ച് ബ്രാഹ്മതീർത്ഥത്തെക്കൊണ്ടുവേണമാചമിപ്പാൻ.

"അന്തർജ്ജാനുഃ ശുചൌ ദേശ
ഉപവിഷ്ട ഉദങ്മുഖഃ
പ്രാഗ്വാ ബ്രാഹ്മേണ തീർത്ഥേന
ദ്വിജോ നിത്യമുപസ്പൃശേൽ."

എന്നു വചനമുണ്ടാകയാൽ. അംഗുഷ്ഠമൂലം ബ്രാഹ്മം തീർത്ഥമാകുന്നത്.

"കനിഷ്ഠാദേശിന്യംഗുഷ്ഠ-
മൂലാന്യഗ്രം കരസ്യ ച
പ്രജാപതിപിതൃബ്രഹ്മ-
ദൈവതീർത്ഥാന്യനുക്രമാൽ."

എന്നു വചനമുണ്ടാകയാൽ. ഇടത്തെക്കൈകൊണ്ടു വെള്ളം തൊട്ടിരുന്നുവേണം ആചമിപ്പാൻ.

„താവന്നോപസ്പൃശേദപിദപാൻ
യാവദപാമേന ന സ്പൃശേൽ;
വാമേ ഹി ദപാദശാദിത്യാ
വരുണശ്ച ജലേശ്വരഃ."

എന്നു വചനമുണ്ടാകയാൽ. പ്രകൃതിസ്ഥകളായിരിക്കുന്ന അപ്പുകളെക്കൊണ്ടാചമിക്കേണം. നര, പോള ഇവറ്റോടുകൂടാതെ ഇരിക്കണം. കലങ്ങിയവെള്ളം, കാച്ചുവെള്ളം, ക്ഷാരോദകം ഇത്യാദി വികൃതകളായിരിക്കുന്ന അപ്പുകളെക്കൊള്ളരുതു്.

„അദ്ഭിസ്തു പ്രകൃതിസ്ഥാഭി-
ഹീനാഭിഃ ഫേനബുദ്ബുദൈഃ."

എന്നു വചനമുണ്ടാകയാൽ. വലത്തേ കൈ പൂർവ്വായതമായി നീട്ടി പശുവിന്റെ ചെവിപോലെയാക്കി വിരലൊക്കെക്കൂട്ടി വെള്ളംകോരി പെരുവിരലും ചെറുവിരലും വേറിട്ടു ഗൃഹീതകളായിരിക്കുന്ന അപ്പുകളെ നോക്കി, ആചമിക്കേണം.

„ആയതം പൂർവതഃ കൃതപാ
ഗോകർണ്ണാകൃതിവൽ കരം
സംഹതാങ്ഗുലിനാ തോയം
ഗൃഹീതപാ പാണിനാ ദപിജഃ.
മുക്തപാങ്ഗുഷ്ഠകനിഷ്ഠേ തു
ശേഷേണാചമനം ചരേൽ."

എന്നു വചനമുണ്ടാകയാൽ. ആചമിക്കുന്ന അപ്പുകൾ ഹൃദയത്തോളം ചെല്ലണം. അതു് ഒരുഴന്നു മുഴുകുവാൻ വെള്ളമുണ്ടായാൽ ചെല്ലും.

„ഹൃദ്ഗാദ്ഭിഃ പൂയതേ വിപ്രഃ മാഷമജ്ജനമാത്രാ
ഹൃദയംഗമാ ഭവന്തി."

ഇത്യാദിവചനമുണ്ടാകയാൽ. ഈവണ്ണം മൂന്നുവട്ടമാചമിച്ചു് ഓഷ്ഠവിലം മറച്ചു അംഗുഷ്ഠമൂലംകൊണ്ടു രണ്ടുവട്ടം മുഖപരിമാർജ്ജനം ചെയ്യണം.

„സംഹൃതാംഗുഷ്ഠമൂലേന
ദപിഃ പ്രമൃജ്യാത്തതോ മുഖം."

ഇത്യാദിവചനമുണ്ടാകയാൽ. മദ്ധ്യമാംഗുലികൾ മൂന്നുകൊണ്ടു മുഖോപസ്പർശനം ചെയ്യണം.

"മദ്ധ്യമാഭിർമ്മുഖം പൂർവം
തിസൃഭിസ്സമുപസ്പൃശേൽ."

ഇത്യാദിവചനമുണ്ടാകയാൽ. പിന്നെ മോതിരവിരലും പെരുവിരലും അപ്പുകളുംകൂട്ടി ചക്ഷുസ്സുകളെ സ്പർശിക്കേണം. ചൂണ്ടാന്നിയും പെരുവിരലുംകൂടി നാസികകളെ സ്പർശിക്കേണം. ചെറുവിരലും പെരുവിരലും അപ്പുകളുംകൂടി ശ്രോത്രങ്ങളെ സ്പർശിക്കേണം. അംഗുല്യഗ്രങ്ങളെക്കൊണ്ടു ഹൃദയത്തെ സ്പർശിക്കേണം. എല്ലാവിരലുംകൂട്ടി മൂർദ്ധസംസ്പർശനം ചെയ്യേണം.

"അംഗുഷ്ഠാനാമികാഭ്യാം തു
ചക്ഷുഷീ സമുപസ്പൃശേൽ,
തർജ്ജന്യംഗുഷ്ഠയോഗേന
സ്പൃശേന്നാസാപുടദ്വയം.
അംഗുഷ്ഠേന കനീയസ്യാ
കർണ്ണേ സംയോഗതഃ സ്പൃശേൽ
അംഗുല്യഗ്രൈശ്ച ഹൃദയം
സർവാഭിരംഗുലീഭിശ്ശിരഃ."



ഇത്യാദിവചനമുണ്ടാകയാൽ. ആചമനപരിമാർജ്ജനാംഗസ്പർശങ്ങളിൽ ഇടയിടെ കൈകഴുകണം.

"സ്രോതസ്ഥാനാനി സർവാണി
സ്പൃഷ്ട്വാ സ്പൃഷ്ട്വാ സ്പൃശേദപഃ."

എന്നു വചനമുണ്ടാകയാൽ. ഈ ആചമനത്തെക്കൊണ്ടു തത്തദിന്ദ്രിയാഭിമാനിനികളായിരിക്കുന്ന ദേവതകൾ തൃപ്തിദ്വാരാ ശുദ്ധിവരുത്തുന്നു എന്നു സ്മൃതിയിൽ ചൊല്ലുന്നു.

"ത്രിഃ പ്രാശ്നീയാദ്യദംഭസ്തു
പ്രീതാസ്തേനാദ്യദേവതാഃ
ബ്രഹ്മാ, വിഷ്ണുശ്ച, രുദ്രശ്ച,
ഭവന്തീത്യനുശുശ്രുമ."

നടേ മൂന്നുവട്ടം അപ്പുകളെ പ്രാശിക്കുന്നതിനെക്കൊണ്ടു ബ്രഹ്മവിഷ്ണുരുദ്രന്മാർ പ്രീതന്മാരായി ഭവിക്കുന്നു.

"ഗംഗാ ച യമുനാ ചൈവ
പ്രീയേതേ പരിമാൎജ്ജനാൽ."

ഓഷ്ഠപരിമാൎജ്ജനംകൊണ്ടു ഗംഗായമുനകളാകുന്ന നദികൾ പ്രീതകളായിട്ടു വരുന്നു.

"സ്പൃഷ്ടേ ലോചനയുഗേ തു
പ്രീയേതേ ശശിഭാസ്കരൌ."

നേത്രദ്വയസ്പൎശനംകൊണ്ടു ചന്ദ്രാദിത്യന്മാർ പ്രീതന്മാരായിട്ടുവരുന്നു.

"നാസത്യദസ്രൌ പ്രീയേതേ
സ്പൃഷ്ടേ നാസാപുടദ്വയേ."

നാസികാസ്പൎശംകൊണ്ടു് അശ്വിനീദേവതകൾ പ്രീതന്മാരായിട്ടുവരുന്നു.

"കൎണ്ണയുഗേ തഥാ സ്പൃഷ്ടേ
പ്രീയേതേ ത്വനിലാനലൌ."

ശ്രോത്രദ്വയസ്പൎശനംകൊണ്ടു വായ്വഗ്നികൾ പ്രീതന്മാരായിട്ടുവരുന്നു.

"സംസ്പൃഷ്ടേ ഹൃദയേ ചാസ്യ
പ്രീയന്തേ സൎവ്വദേവതാഃ."

ഹൃദയസ്പൎശനംകൊണ്ടു സൎവ്വദേവതകളും പ്രീതന്മാരായിട്ടു വരുന്നു.

"മൂൎദ്ധസംസ്പൎശനാദേകഃ
പ്രീതസ്തു പുരുഷോ ഭവേൽ."

മൂൎദ്ധസംസ്പൎശനംകൊണ്ടു് ഏകനായിരിക്കുന്ന പുരുഷൻ പ്രീതനായിട്ടു ഭവിക്കുന്നു.

"യ ഏവം ബ്രാഹ്മണോ നിത്യ-
മുപസ്പൎശനമാചരേൽ
ബ്രഹ്മാദിസ്തംബപൎയ്യന്തം
ജഗൽ സ പരിതൎപ്പയേൽ.

യാതൊരു ബ്രാഹ്മണൻ ഈവണ്ണമറിഞ്ഞു നിത്യമായിട്ട് ആചരിക്കുന്നത്, അവൻ ചില ദേവവിശേഷങ്ങളുടെ പ്രീതി വരുത്തുന്നോൻ എന്നല്ല ഇരിക്കുന്നു; ബ്രാഹ്മണൻതുടങ്ങി തൃണ പര്യന്തമായിരിക്കുന്ന പ്രപഞ്ചത്തെയൊക്കെ പരിതർപ്പണംചെയ്യു ന്നോൻ. എന്നാൽ ഈവണ്ണമറിഞ്ഞു് ആചമിക്കേണം, എന്ന് „അപോഽശാന" എന്ന ഭാഗത്തെക്കൊണ്ടു ചൊല്ലിയതു്.

ഈവണ്ണം വർണ്ണധർമ്മമായിരിക്കുന്ന ആചമനത്തെച്ചൊല്ലീട്ടു ദ്വിജധർമ്മത്തെ ചൊല്ലുന്നു "കർമ്മ കുരു" എന്ന ഭാഗത്തെക്കൊണ്ടു്

ര്. കർമ്മ കുരു

കർമ്മാണി കുരു എന്നു പൊരുൾ.

"നിത്യം സ്നാത്വാ ശുചിഃ കുര്യാൽ
ദേവർഷിപിതൃതർപ്പണം
ദേവതാഭ്യർച്ചനം ചൈവ
സമിദാധാനമേവ ച."

"സന്ധ്യോപാസനമേവ ച."

ഇത്യാദികൾ ദ്വിജധർമ്മങ്ങളാകുന്നതു്. അവററെച്ചെയ്യേണം എന്ന താൽപര്യം. സ്നാനത്തിനന്തേ ഇതികർത്തവ്യത ഗൃഹ്യത്തിങ്കൽ ചൊല്ലുന്നു.

„സായം പ്രാതരുദകാന്തേ പൂതോ ഭൂത്വാ സപവിത്രോഽദ്ഭിർമാർജ്ജയീത. „ആപോഹിഷ്ഠീ"യാഭിസ്തിസൃഭി„സ്തരൽ സമന്ദീ ധാവതീ"തി ചതസൃഭിഃ „വാമദേവ്യന്തേ" ഇത്യാദി.

ജലവിക്ഷേപമുണ്ടു സ്മൃത്യന്തരത്തിങ്കൽ വിധിക്കുന്നു.

"ബ്രാഹ്മേ മുഹൂർത്ത ഉത്ഥായ
കൃതശൌചവിധിർദ്വിജഃ
പ്രാതസ്സന്ധ്യാമുപാസീത
ദന്തധാവനപൂർവ്വകം.

കരാഭ്യാം തോയമാദായ
ഗായത്ര്യാ ചാഭിമന്ത്രിതം
ആദിത്യാഭിമുഖസ്തിഷ്ഠൻ
ത്രിരൂർദ്ധ്വമഥ വിക്ഷിപേൽ."

എന്നിങ്ങനെ. ജലവിക്ഷേപമൊന്നായിട്ടുമുണ്ടു ചിലൎക്ക്; ശ്രുതിയിങ്കൽ മൂന്നെന്നു ചൊല്ലായ്കകൊണ്ടു്. പിന്നെ വലത്തുതിരിയൂ.

"യത് പ്രദക്ഷിണം പ്രക്രമന്തി തേന
പാപ്മാനമവധൂന്വന്തി."

എന്നു ശ്രുതിയുണ്ടാകയാൽ. ഈ ജലവിക്ഷേപത്തിന്റെ ആവശ്യകതാവുമുണ്ടു സ്മൃതിയിങ്കൽ ചൊല്ലുന്നു.

"ത്രിംശൽകോട്യസ്തു വിഖ്യാതാ
മന്ദേഹാ നാമ രാക്ഷസാഃ
പ്രാദ്രവന്തി സഹസ്രാംശു-
മുദയന്തം ദിനേ ദിനേ.

അഹന്യഹനി തേ സൎവ്വേ
സൂൎയ്യമിച്ഛന്തി ഖാദിതും
അഗ്രേ സൂൎയ്യസ്യ തേഷാം ച
യുദ്ധമാസീൽ സുദാരുണം.

തതോ ദേവഗണാസ്സൎവ്വേ
ഋഷയശ്ച തപോധനാഃ
സന്ധ്യേ തു സമുപാസീനാ
യൽ ക്ഷിപന്തി മഹജ്ജലം.

ബ്രഹ്മവ്യാഹൃതിസംയുക്തം
ഗായത്ര്യാ ചാഭിമന്ത്രിതം
തേന ദഹ്യന്തി തേ ദൈത്യാ
വജ്രീഭൂതേന വാരിണാ.

ഏതദ്വിദിത്വാ യസ്സന്ധ്യാ-
മുപാസ്തേ സംശിതവ്രതഃ
ദീൎഘമായുസ്സവിന്ദേത
സൎവ്വപാപൈഃ പ്രമുച്യതേ."

എന്നാലീവണ്ണമറിഞ്ഞു നിത്യമായിട്ടു വിഹിതകൎമ്മങ്ങളെ അനുഷ്ഠിക്കേണം എന്നത്രേ "കൎമ്മ കുരു" എന്ന ഭാഗത്തെക്കൊണ്ടു ചൊല്ലിയതു്.

ഈവണ്ണം വിഹിതങ്ങളെ ചൊല്ലിയിട്ട പ്രതിഷിദ്ധങ്ങളെ ചൊല്ലുന്നു പ്രൈഷശേഷത്തെക്കൊണ്ട്. പ്രതിഷിദ്ധങ്ങളിൽവെച്ചു ദിവാസ്വാപം അത്യന്തം നിഷിദ്ധം. എന്നിട്ടതിനെച്ചൊല്ലുന്നു "മാ ദിവാ സ്വാപ്സീഃ" എന്ന ഭാഗത്തെക്കൊണ്ട്.

൫. മാ ദിവാ സ്വാപ്സീഃ.

പകൽ കിടന്നുറങ്ങൊല്ലാ എന്നു താൽപര്യം. ഇദ്ദിവാസ്വാപനിഷേധം പ്രതിഷിദ്ധങ്ങൾക്കൊക്കെ ഉപലക്ഷണം. എന്നാൽ ഉക്തങ്ങളായിരിക്കുന്ന യമനിയമങ്ങളെ പരിപാലിച്ചിരുന്നു വേദാദ്ധ്യയനത്തെ ചെയ്തുകൊള്ളണം എന്നത്രേ ആചാര്യൻ പ്രൈഷത്തെക്കൊണ്ടു ചൊല്ലിയതു്.

"അഥൈനം സംശാസ്തി" എന്നു വിധിക്കതക്കവണ്ണമാചാര്യൻ, സമസ്തവേദാദ്ധ്യയനോപകാരിയായിരിക്കുന്ന സാവിത്രീവ്രതാദേശനത്തെച്ചെയ്തു് അദ്ധ്യയനധർമ്മങ്ങളായിരിക്കുന്ന യമനിയമങ്ങളെ അനുശാസിക്കയാണു ചെയ്തതു് "ബ്രഹ്മചാര്യാചാര്യാധീനഃ" എന്ന പ്രൈഷത്തെക്കൊണ്ട്. അവിടെ നടേ അദ്ധ്യയനപ്രാപ്തിക്കു നിമിത്തമായിരിക്കുന്ന ബ്രഹ്മചാരിത്വത്തെ അനുവദിക്കുന്നു ബ്രഹ്മചാരീ എന്ന ഭാഗത്തെക്കൊണ്ട്. ബ്രഹ്മചാരീ, "വേദോ ബ്രഹ്മ" എന്നു ശ്രുതിയുണ്ടാകയാൽ ഇവിടേയും ബ്രഹ്മശബ്ദത്തെക്കൊണ്ടു വേദാ വിവക്ഷിതമായതു്. പ്രൈഷാന്തരത്തിങ്കൽ പതിതമായിരിക്കുന്ന ക്രിയാപദം പ്രതിവാക്യം യോജിപ്പിച്ചുകൊള്ളണം.

൬. ബ്രഹ്മചാരീ ഭവ.

ബ്രഹ്മചാരിയായിട്ടു ഭവിക്കേണം. "വേദോ ബ്രഹ്മ" എന്നു ശ്രുതിയുണ്ടാകയാൽ ഇവിടെയും 'ബ്രഹ്മ'ശബ്ദത്തെക്കൊണ്ടു സാംഗമായിരിക്കുന്ന വേദം വിവക്ഷിതമായതു്. വേദാദ്ധ്യയനം നിമിത്തമായിട്ടു നിയമവിശേഷങ്ങളെ ചരിക്കുന്നു, എന്നിട്ടു 'ബ്രഹ്മചാരി'യാകുന്നു. ഇവിടത്തെ 'ണിനി'പ്രത്യയത്തിനെക്കൊണ്ടു നിയമവിശേഷചരണശീലനായിരിക്കണം എന്നു താൽപര്യം.

ഇവിടെ പ്രസക്തങ്ങളായിരിക്കുന്ന നിയമവിശേഷങ്ങളെ ചൊല്ലുന്നു പ്രൈഷവിശേഷത്തെക്കൊണ്ട്.

൭. ആചാര്യാധീനോ ഭവ.

ആചാര്യാധീനനായിട്ടു ഭവിക്കേണം.

"ഉപനീയ തു യശ്ശിഷ്യം
വേദമദ്ധ്യാപയേദ് ദ്വിജഃ

സകല്പം സരഹസ്യം ച
തമാചാര്യം പ്രചക്ഷതേ.''

യാതൊരു ദ്വിജൻ ശിഷ്യനെ ഉപനയനമാകുന്ന സംസ്കാരത്തെക്കൊണ്ടു സംസ്കൃതനാക്കി കല്പരഹസ്യസഹിതമാംവണ്ണം വേദത്തെ അദ്ധ്യാപനം ചെയ്യുന്നതു്, അവനെ ആചാര്യൻ എന്നു ചൊല്ലുന്നു. തദധീനനായിട്ടു വർത്തിച്ചുകൊള്ളുണം എന്നു താൽപര്യം.

ആചാര്യാധീനനായിട്ടു വേദാദ്ധ്യയനം ചെയ്യണമെന്നു ചൊല്ലുന്നു.

വൃ. ആചാര്യാധീനോ വേദമധീഷ്വ.

അദ്ധ്യയനാർത്ഥം പിന്നെയും നിയമവിശേഷത്തെ ച്ചൊല്ലുന്നു.

൯. പ്രശാന്തോ ഭവ.

ഏററവും ശാന്തനായിട്ടു ഭവിച്ചാലും എന്നു ശാഖാന്തരങ്ങളിൽ ഉണ്ടാകയാൽ. ആചാര്യാധീനത്വം പ്രശാന്തമായിട്ടു ഭവിച്ചുകൊള്ളുണം; ജിതേന്ദ്രിയനായിട്ടു ഭവിച്ചുകൊള്ളുണം എന്നു താൽപര്യം. ഉക്തമായിരിക്കുന്ന അർത്ഥത്തിങ്കൽ സ്മൃതിയുമുണ്ടു്.

''ഇന്ദ്രിയാണാം വിചരതാം
വിഷയേഷ്വപഹാരിഷു
സംയമേ യത്നമാതിഷ്ഠേ-
ദ്വിദ്വാൻ യന്തേവ വാജിനാം.

സേവേതേമാംസ്തു നിയമാൻ
ബ്രഹ്മചാരീ ഗുരൌ വസൻ
സന്നിയമ്യേന്ദ്രിയഗ്രാമം
തപോവൃദ്ധ്യർത്ഥമാത്മനഃ.

ഇന്ദ്രിയാണാം വിചരതാം
യദ്യേകം ക്ഷരതീന്ദ്രിയം
തേനാസ്യ ക്ഷരതി പ്രജ്ഞാ
ദൃതേഃ പാദാദിവോദകം.''

എന്നിങ്ങനെ.

പിന്നെയും നിയമവിശേഷത്തെ ചൊല്ലുന്നു ശേഷത്തെക്കൊണ്ട്.

൫൦. അധശ്ശായീ ഭവ.

അധശ്ശായിയായിട്ടു ഭവിക്കേണം. ഉക്തമായിരിക്കുന്ന അൎത്ഥത്തിങ്കൽ ഗൌതമവചനമുണ്ട് „അധശ്ശയീത" എന്നിങ്ങനെ. ഇവിടത്തെ അധശ്ശയനവിധിക്കു പൎയ്യുദാസം അൎത്ഥമാകുന്നതു്. ഖട്വാദിയിങ്കൽ ശയിക്കരുതു് എന്നു താല്പൎയ്യം.

„ഖട്വാസനം ച ശയനം
വൎജ്ജയേദ്ദന്തധാവനം
സ്വപ്രേദേകകശേഷേവ
ന രേതഃ സ്കന്ദയേൽ ക്വചിൽ."

ചിഹ്നങ്ങളെ ചൊല്ലുന്നു ശേഷത്തെക്കൊണ്ട്.

൫൧. ദണ്ഡമേഖലാജടാധാരീ ഭവ.

ദണ്ഡമേഖലാജടാധാരിയായിട്ടു ഭവിക്കേണം. വൎണ്ണഭേദേന ദണ്ഡവിശേഷങ്ങളെ ഉണ്ടു് ഗൃഹ്യത്തിങ്കൽ ചൊല്ലുന്നു

„പലാശം ബ്രാഹ്മണസ്യ."

ഇത്യാദി. അവ്വണ്ണംതന്നെ മേഖലകളെയുമുണ്ടു ചൊല്ലുന്നു

"മൌഞ്ജീം ബ്രാഹ്മണസ്യ."

ഇത്യാദി. „ത്രിഗുണാഃ പ്രദക്ഷിണാ മേഖലാഃ" എന്നു സ്മൃതിയും ഉണ്ടു്. ഇദ്ദണ്ഡമേഖലാശബ്ദം യജ്ഞോപവീതോത്തരീയങ്ങൾക്കു കൂടെ ഉപലക്ഷണം.

"കാൎപ്പാസമുപവീതം സ്യാ
ദ്വിപ്രസ്യോൎദ്ധ്വവൃതം ത്രിവൃൽ
ശണസൂത്രമയം."

ഇവിടെ ജടാശബ്ദത്തെക്കൊണ്ടു ശിഖയെച്ചൊല്ലി.

"യഥൈഷാം ഗോത്രകല്പഃ കുലകല്പോ വാ."

ഇതി ന്യായേന ശിഖാധാരിയായി ഭവിച്ചുകൊള്ളണം. പഞ്ചശിഖനായി ഭവിച്ചുകൊള്ളണം എന്നു താല്പൎയ്യം.

"സശിഖം വപനം കാൎയ്യ-
മാസ്നാനാദ് ബ്രഹ്മചാരിണാ
ആ ശരീരവിമോക്ഷാത്തു
ബ്രഹ്മചൎയ്യം നചേദ് ഭവേൽ."

ഇങ്ങനെ കാത്ത്യായനവചനമുണ്ടാകയാൽ. വികല്പപക്ഷത്തെ കാട്ടുന്നു ആപസ്തംബൻ

"മുണ്ഡോ വാ ജടിലോ വാ സ്യാ-
ദഥവാ സ്യാച്ഛിഖാജടഃ."

എന്നിങ്ങനെ. ഗൌതമവചനവുമുണ്ട്, "മുണ്ഡശ്ശിഖീ വാ" എന്നിങ്ങനെ.

ഈവണ്ണം നിയമങ്ങളെ ചൊല്ലീട്ടു പ്രതിഷിദ്ധങ്ങളെ ചൊല്ലുന്നു ശേഷത്തെക്കൊണ്ട്.

൧൨. സ്ത്രീനൃത്തഗന്ധമാല്യവർജ്ജീ ഭവ.

സ്ത്രീനൃത്താദികളെ വർജ്ജിക്കേണം. വർജ്ജനമാകുന്നതു തദുപഭോഗവർജ്ജനം. ഇവിടത്തെ സ്ത്രീനൃത്താദിഗ്രഹണം അശ്ലീലഭാഷണാദികൾക്കുംകൂടെ ഉപലക്ഷണംതാനും.

"മധുമാംസാഞ്ജനോച്ഛിഷ്ട-
ശുക്തസ്ത്രീപ്രാണിഹിംസനം
ഭാസ്കരാലോകനാശ്ലീല-
പരിവാദാംശ്ച വർജ്ജയേൽ."

എന്നു വചനമുണ്ടാകയാൽ. ഉക്താർത്ഥത്തെ അനുസരിച്ചു സ്മൃത്യന്തരങ്ങളുമുണ്ട്.

"വർജ്ജയേന്മധുമാംസഗന്ധമാല്യദിവാസ്വപ്നാഞ്ജനാ-
ഭ്യഞ്ജനയാനോപാനച്ഛത്രകാമക്രോധലോഭ-
മോഹവാദവാദനസ്നാനദന്തധാവനഹർഷനൃത്തഗീത-
പരിവാദാനി."

ഇങ്ങനെ ഗൌതമവചനം.

"വർജ്ജയേന്മധുമാംസം ച
ഗന്ധമാല്യരസാൻ സ്ത്രിയഃ
ശുക്താനി ചൈവ സർവ്വാണി
പ്രാണിനാം ചൈവ ഹിംസനം.

അഭ്യംഗമഞ്ജനം ചാക്ഷ്ണോ-
രുപാനച്ഛത്രധാരണം
കാമം ക്രോധം ച ലോഭം ച
നർത്തനം ഗീതവാദനം.

ദ്യൂതം ച ജനവാദം ച
പരിവാദം തഥാനൃതം
സ്ത്രീണാം ച പ്രേക്ഷണാലാപ-
മുപഘാതം പരസ്യ ച."

ഇങ്ങനെ മനുവചനം.

"ന സ്മയേത യദി സ്മയേതാവിഗൃഹ്യ സ്മയേത സ്ത്രീഭി-
ര്യ്യാവദസംഭാഷീ മൃദുശ്ശാന്തോ ദാന്തോ ഹ്രീമാൻ ദൃഢധൃതിഃ."

എന്നും ഉക്തമായിരിക്കുന്നു. എന്നാലുക്തങ്ങളായിരിക്കുന്ന യമനിയമങ്ങളെ പരിപാലിച്ചിരുന്നു സാംഗമായിരിക്കുന്ന വേദത്തെ അദ്ധ്യയനംചെയ്തുകൊള്ളണം എന്നു താൽപര്യം. ഇതു്, ഇവിടത്തെ ബ്രഹ്മചാരിശബ്ദത്തെക്കൊണ്ടു് ഉക്തമാവൃത്തുംചെയ്തു. എന്നിയേ, ശാഖാന്തരത്തിങ്കൽ

"ആചാര്യാധീനോ വേദമധീഷ്വ."

എന്നു വചനമുണ്ടാകയാൽ 'ഗുണോപസംഹാര' ന്യായേന ഇവിടെക്കൂടെ യോജിപ്പിച്ചുകൊള്ളുകിലുമാം. ആചാര്യാധീനനായിരുന്നു വേദത്തെ അദ്ധ്യയനംചെയ്തുകൊള്ളണം. യാവനൊരുത്തൻ ഉപനയനത്തെച്ചെയ്തു ശിഷ്യനായിക്കൊണ്ടു വേദത്തെ ദാനം ചെയ്യുന്നതു്, അവനാചാര്യനാകുന്നതു്.

"ഉപനീയ ദദദ്വേദ-
മാചാര്യസ്സ ഉദാഹൃതഃ."

ഇങ്ങനെ യാജ്ഞവല്ക്യവചനമുണ്ടാകയാൽ. ആചാര്യാധീനതതന്നിയോഗവത്തിതം. ഗുരുക്കന്മാരിൽവച്ചു് ആചാര്യൻ ശ്രേഷ്ഠനാകുന്നതു്.

"ആചാര്യഃ ശ്രേഷ്ഠോ ഗുരൂണാം മാതേത്യേകേ."

ഇങ്ങനെ ഗൌതമവചനമുണ്ടാകയാൽ.

"ഗുരൂണാമപി സർവ്വേഷാം
പൂജ്യാഃ പഞ്ച വിശേഷതഃ
യോ ഭാവയതി യാ സൂതേ
യേന വിദ്യോപദിശ്യതേ.
ജ്യേഷ്ഠോ ഭ്രാതാ ച ഭർത്താ ച
പഞ്ചൈതേ ഗുരവഃ സ്മൃതാഃ."

"ശ്രേഷ്ഠാ തേഷാം മാതാ സുപൂജിതാ."

എന്നുമുണ്ട്.

"മാസാൻ ദശോദരസ്ഥം യാ
ധൃത്വാ ശൂലൈസ്സമാകുലാ
വേദനാവിവിധൈർദുഃഖൈഃ
പ്രസൂയേത വിമൂർച്ഛിതാ.
പ്രാണൈരപി പ്രിയാൻ പുത്രാ-
ന്മന്യതേ സുതവത്സലാ
കസ്താസ്യാ നിഷ്കൃതിം കർത്തും
ശക്തോ വർഷശതൈരപി."

എന്നിട്ടത്രേ മാതാവിന്നേ ഗൌരവം.

"യന്മാതാപിതരൌ ക്ലേശം
സഹേതേ സംഭവേ നൃണാം
തയോന്ന നിഷ്കൃതിശ്ശക്യാ
കർത്തും വർഷശതൈരപി.
തയോന്നിത്യം പ്രിയം കുര്യാ-
ദാചാര്യസ്യ ച സർവ്വദാ
തേഷു ഹി ത്രിഷു തുഷ്ടേഷു
തപസ്സർവ്വം സമാപ്യതേ.
തേഷാം ത്രയാണാം ശുശ്രൂഷാ
പരമം തപ ഉച്യതേ
ന തൈരനഭ്യനുജ്ഞാതോ
ധർമ്മമന്യം സമാചരേൽ."

ഇത്യാദിവചനങ്ങളുമുണ്ട്. മൂവർക്കും സമം ശ്രേഷ്ഠത്വം. വേദശബ്ദത്തെക്കൊണ്ടു മന്ത്രബ്രാഹ്മണങ്ങൾ ഇവിടെ വിവക്ഷിതങ്ങളായത്.

"മന്ത്രബ്രാഹ്മണയോർവ്വേദശബ്ദഃ."

എന്ന വചനമുണ്ടാകയാൽ. അവിടെ ഋഗ്യജുസ്സാമഭേദേന മന്ത്രങ്ങൾ മൂന്നുപ്രകാരം.

"തേഷാം ഋക് യത്രാർത്ഥവശേന പാദവ്യവസ്ഥാ,
ഗീതിഷു സാമാഖ്യാ, ശേഷേ യജുശ്ശബ്ദഃ."

എന്ന വചനമുണ്ടാകയാൽ. ബ്രാഹ്മണഭേദം ഒൻപതുപ്രകാരം.

ഹേതുന്നിർവ്വചനം നിന്ദാ
പ്രശംസാ സംശയോ വിധിഃ
പരക്രിയാ പുരാകല്പം
വ്യവധാരണകല്പനാ."

എന്നിങ്ങനെ അംഗങ്ങളോടുകൂടി അദ്ധ്യയനം ചെയ്കയുംവേണം.

"ബ്രാഹ്മണേന നിഷ്കാരണോ വേദസ്സഷഡംഗോ-
ഽദ്ധ്യേയോ ജ്ഞേയശ്ച."

എന്നു ശ്രുതിയുണ്ടാകയാൽ. അംഗങ്ങൾ ഛന്ദഃശാസ്ത്രാദികൾ.

"ഛന്ദഃ പാദൌ തു വേദസ്യ
ഹസ്തൌ കല്പോഽഥ പഠ്യതേ
ജ്യോതിഷാമയനഞ്ചക്ഷു-
ർന്നിരുക്തം ശ്രോത്രമുച്യതേ.
ശിക്ഷാ ഘ്രാണം തു വേദസ്യ
മുഖം വ്യാകരണം സ്മൃതം
ഏതാന്യംഗാനി വേദസ്യ
നിത്യം ജ്ഞേയാനി വൈ ദ്വിജൈഃ."

എന്നു വചനമുണ്ടാകയാൽ. ഉക്തങ്ങളായിരിക്കുന്ന അംഗങ്ങളോടുകൂടിയിട്ട് അദ്ധ്യയനംചെയ്തുകൊള്ളണം എന്നത്രേ "അധീഷ്വ" എന്നതിനെക്കൊണ്ടു ചൊല്ലിയതു്. "അധീഷ്വ" എന്ന ശബ്ദത്തെക്കൊണ്ട് അക്ഷരഗ്രഹണമാത്രത്തേയല്ല ചൊല്ലിയതുള്ളൂ. അൎത്ഥവിചാരത്തെക്കൂടി ചെയ്യണം 'ജ്ഞേയശ്ച' എന്നുമുണ്ടാകയാൽ; അൎത്ഥവിചാരത്തെ ചെയ്യാത്തവന്നു വേദാദ്ധ്യയനഫലമില്ല.

"സ്ഥാണുരയം ഭാരഹരഃ കിലാഭൂ-
ദധീത്യ വേദം ന വിജാനാതി യോഽൎത്ഥം
അൎത്ഥജ്ഞ ഇത്സകലം ഭദ്രമശ്നുതേ
നാകമേതി ജ്ഞാനവിധൂതപാപ്മാ."

എന്നു വചനമുണ്ടാകയാൽ അൎത്ഥവിചാരത്തെക്കൂടെ ചെയ്യേണം. നിരുക്താകരണങ്ങളെക്കൊണ്ടുതന്നെ അറിഞ്ഞാൽ പോരല, മീമാംസയെക്കൊണ്ടു വിചാരിച്ചറിയണം.

## സ്നാതകപ്രകരണം.

൧. നാജാതലോമ്ന്യോപഹാസമിച്ഛേൽ.
൨. വർഷതി ന ധാവേൽ.
൩. നോപാനഹൌ സ്വയം ഹരേൽ.
൪. ന ഫലാനി സ്വയം പ്രചിന്വീത.
൫. ന പ്രതിസായം ഗ്രാമാന്തരം വ്രജേൽ.
൬. നൈകഃ.
൭. ന വൃഷലൈസ്സഹ.
൮. നോദപാനമവേക്ഷേൽ.
൯. ന വൃക്ഷമാരോഹേൽ.
൧൦. ന സംക്രമമാരോഹേൽ.
൧൧. നാനന്തർദ്ധായാസീത.
൧൨. നാപരയാ ദ്വാരാ പ്രപന്നമന്നമശ്നീയാൽ.
൧൩. ന ശുക്തം.
൧൪. ന ദ്വിഃപക്വം.
൧൫. ന പര്യുഷിതം.
൧൬. അന്യത്ര ശാകമാംസയവപിഷ്ടാന്നപൃഥുകഫാണിതദധിമധുഘൃതേഭ്യഃ.
൧൭. നാനൎമ്മണി ഹസേൽ.
൧൮. ന നഗ്നഃ സ്നായാൽ.
൧൯. ശുക്താ വാചോ ന ഭാഷേത.
൨൦. ജനവാദം കലഹാംശ്ച വർജ്ജയേൽ. (പ്രൈഷം).

ഭാഷ്യം.

"വേദമനൂച്യാചാര്യോഽന്തേവാസിനമനുശാസ്തി."

എന്ന വിധിക്കുതക്കവണ്ണം ആചാര്യൻ ശിഷ്യനായിക്കൊണ്ടു സാംഗമായിരിക്കുന്ന വേദത്തെ അനുവചനംചെയ്തു്, സ്നാനകൎമ്മത്തെക്കൊണ്ടു ഗുരുകുലത്തിങ്കൽനിന്നു സമാവൃത്തനായിരിക്കുന്ന ശിഷ്യനായിക്കൊണ്ടു സ്നാതകവ്രതങ്ങളായിരിക്കുന്ന യമനിയമങ്ങളെ അനുശാസിക്കുന്നു

"നാജാതലോമ്ന്യോപഹാസമിച്ഛേൽ."

ഇത്യാദിപ്രൈഷത്തെക്കൊണ്ടു്. വ്രതശബ്ദത്തിന്നു സ്നാതകവ്രതപരമായിട്ടു പ്രയോഗം കാണപ്പെടുന്നു

„വ്രതാനി യമധൎമ്മാശ്ച
സൎവ്വേ സംകല്പജാഃ സ്മൃതാഃ."

ഇത്യാദിപ്രയോഗമുണ്ടാകയാൽ. എന്നിരിക്കിലുമിപ്രൈഷത്തിങ്കൽ പ്രതിഷിദ്ധങ്ങളിൽ ലക്ഷണയാ വ്രതശബ്ദം വൎത്തിക്കുന്നു.

„തസ്യ വ്രതാനി ഭവന്തി."

എന്ന വാക്യത്തിങ്കൽ വക്ഷ്യമാണങ്ങളായിരിക്കുന്ന പ്രതിഷിദ്ധങ്ങളല്ലോ വിവക്ഷിതങ്ങളായിരിക്കുന്നതു്. എന്നിയേ, ശാസ്ത്രാന്തരത്തിങ്കൽ

'സത്യം വദ'
'ധൎമ്മം ചര'

ഇത്യാദിവിഹിതങ്ങളും സ്നാതകവ്രതത്വേന ശ്രുവിക്കപ്പെട്ടുകയാൽ, പ്രൈഷത്തിങ്കലെ പ്രതിഷേധഗ്രഹണം വിഹിതങ്ങൾക്കുകൂടെ ഉപലക്ഷണം എന്നാകിലുമാം. എന്നിയേ

„വ്രതാനി യമധൎമ്മാശ്ച സൎവ്വേ സംകല്പജാഃ സ്മൃതാഃ."

എന്ന വചനമുണ്ടാകയാൽ യമധൎമ്മങ്ങളേയുംകൂടെ സംകല്പിക്കണം എന്നു വരും. സങ്കല്പമോ, മാനസമായിരിക്കുന്ന കൎമ്മമല്ലോ. മാനസവാചികകായികഭേദേന ത്രിവിധങ്ങളായിട്ടല്ലോ കൎമ്മങ്ങളുള്ളു. യമധൎമ്മങ്ങളെയല്ലോ പ്രതിഷിദ്ധങ്ങളെന്നു ചൊല്ലുന്നു. അവററിന്നും സങ്കല്പജത്വമുണ്ടാകയാൽ വ്രതശബ്ദം ഇവററിലും മുഖ്യവൃത്ത്യാ വൎത്തിക്കുന്നു എന്നാകിലുമാം. ഈവണ്ണമാകുമ്പോൾ ശംകിതമായ വിരോധവുമില്ല. അവിടെ, നടേതു വ്രതങ്ങളിൽവച്ചു പ്രജോല്പത്തി പ്രധാനമെന്നിട്ടു, തദൎത്ഥം ഋതുഗമനവിധിയിങ്കൽ പ്രസക്തങ്ങളായിരിക്കുന്ന ദോഷങ്ങളെച്ചൊല്ലുന്നു. തദ്ദോഷങ്ങളിൽവച്ചു ക്ഷേത്രദോഷം പ്രധാനം എന്നിട്ടു, ക്ഷേത്രദോഷത്തെ നിഷേധിക്കുന്നു

„നാജാതലോമ്ന്യോപഹാസമിച്ഛേൽ."

എന്ന ഭാഗത്തെക്കൊണ്ടു്. ശ്രുതിയിങ്കൽ തദ്വ്രതങ്ങളെ വിധിക്കുന്നിടത്തു, „സത്യം വദ, ധൎമ്മം ചര" എന്നിങ്ങനെ സാമാന്യേന വിധിച്ചു. തദ്വിശേഷങ്ങളെ വിധിക്കുന്നിടത്തു്,

"ആചാര്യായ പ്രിയന്ധനമാഹൃത്യ
പ്രജാതന്തും മാ വ്യവച്ഛേത്സീഃ."

എന്നിങ്ങനെ പ്രജോല്പാദനം നടേ വിധിക്കയാൽ പ്രാധാന്യം; അതിന്നാധാരമല്ലോ ക്ഷേത്രം എന്നിട്ടു തൽപ്രാധാന്യം.

എന്നിട്ടു ക്ഷേത്രദോഷത്തെച്ചൊല്ലുന്നു.

൫. നാജാതലോമ്ന്യോപഹാസമിച്ഛേൽ.

ബാല്യം ഹേതുവായിട്ടുതാൻ, സ്വഭാവംകൊണ്ടുതാൻ, യാതൊരു സ്ത്രീക്കു നാഭിയുടെ അധഃപ്രദേശത്തിങ്കൽ ലോമങ്ങൾ ജനിയായുന്നു, അങ്ങനെയിരിക്കുന്ന സ്ത്രീ അജാതലോമിയാകുന്നു; അവളോടുകൂടെ ഉള്ള ഉപഹാസത്തെ ചെയ്യൊല്ലാ. ഉപ-ഹാസം=മൈഥുനം. തൽപ്രദേശം രോമബഹുലമായിരിക്കേണ്ടു എന്നു ശ്രുതിസ്മൃതിയിങ്കൽക്കൂടി പ്രസിദ്ധം.

"സേദീശേ യസ്യ രോമേശം,
ന സേശേ യസ്യ രോമശം
സമൂധോ രോമശം ഹതം
ശേപോരോമണ്വന്തൌ ഭേദൌ."

ഇത്യാദി മന്ത്രലിംഗമുണ്ടാകയാൽ. അത്രയുമല്ല,

"തസ്യാ വേദിരുപസ്ഥം, ലോമാനി ബഹിഃ."

എന്നു ശ്രുതിവാക്യങ്ങളെക്കൊണ്ട് ഉപസ്ഥത്തിന്നു വേദിത്വവും രോമങ്ങൾക്കു ബഹിഷ്ട്വവും ശ്രവിക്കപ്പെടുകയാൽ. യാതൊരു പ്രകാരം വേദിക്കു ബഹിസ്തരം സംസ്കാരമായിരിക്കുന്നു, അവ്വണ്ണമേ തൽപ്രദേശത്തിങ്കൽ രോമവിരോഹണാനന്തരമത്രേ ക്ഷേത്രസംസ്കാരമുണ്ടാകുന്നു എന്നു വരും. മൈഥുനാചരണം പ്രജോല്പാദനാൎത്ഥമല്ലോതാനും. അസംസ്കൃതക്ഷേത്രത്തിങ്കൽ ബീജവാപംചെയ്താലതു ഫലവത്തായി വരികയില്ല. എന്നതു ഹേതുവായിട്ട് ഈദൃശിയായിരിക്കുന്ന സ്ത്രീയോടുകൂടി ഉള്ള മൈഥുനം നിഷിദ്ധം. ഉക്തമായിരിക്കുന്ന അൎത്ഥത്തിങ്കൽ 'അപാല'യാകുന്ന ഋഷികന്യകയുടെ വൃത്താന്തബോധിനിയായിരിക്കുന്ന ശ്രുതിയുണ്ടല്ലോ

"അപാലാഘവാ ആത്രേയീതിലകവാരുച്ഛപാസാപാവ്യാസ."

ഇത്യാദി. അവിടെയും സ്പഷ്ടംതാനും. അപാലയാകുന്ന ഋഷികന്യക ഉദരസമീപപ്രദേശത്തിങ്കൽ അജാതലോമത്വംകൊണ്ടു മൈഥുനധൎമ്മായോഗ്യത്വഭയംഹേതുവായിട്ട്

"ഇമാനി ത്രീണി വിഷ്ടപാ."

എന്ന ഋക്കിനെക്കൊണ്ട് ഇന്ദ്രനോടു പ്രാൎത്ഥിച്ചു തൽപ്രസാദം ഹേതുവായിട്ടു ഗുഹ്യപ്രദേശത്തിങ്കൽ സംജാതലോമത്വംകൊണ്ടു സുഭഗയായിച്ചമഞ്ഞു മൈഥുനധൎമ്മയോഗ്യയായി ഭവിച്ചു. ഈ വണ്ണംതന്നെ, ഭാവയവ്യനാകുന്ന രാജാവിനാൽ ബൃഹസ്പതിസുതയായി സ്വഭാൎയ്യയായിരിക്കുന്ന രോമശ, ബാല്യം ഹേതുവായിട്ട് അജാതലോമിയാകയാൽ സംഭോഗായോഗ്യ എന്നു കല്പിച്ചിട്ടു പ്രത്യാഖ്യാതയായി. അവൾ പിന്നെ സമുപജാതയൌവനത്വം കൊണ്ടു പ്രഭൂതരോമാദിസാമഗ്രീസംയുതയായിട്ട് ആത്മാവിന്റെ സംഭോഗയോഗ്യത്വം ഭൎത്താവിനോട് "ഉപോപമേ പരാമൃശ" എന്ന ഋക്കിനെ കൊണ്ടു ബോധിപ്പിച്ചു സംഭോഗാഭിമുഖ്യമുണ്ടാക്കി. എന്നിയെ ഭൎത്തൃദിദൃക്ഷയാ ആഗതനായിരിക്കുന്ന ഇന്ദ്രനാൽ പൃഷ്ടയായിട്ട്, ഭൎത്തൃസകാശത്തിങ്കൽനിന്ന് ഉക്തയായിരിക്കുന്ന ഋക്കിനെക്കൊണ്ടിന്ദ്രനോടു സ്വവൃത്താന്തത്തെച്ചൊല്ലി എന്നാകിലുമാം. ഈയൎത്ഥം 'ബൃഹദ്ദേവത'യിങ്കൽ 'ശൌനക'നാലുക്തമാവൃത്തുഞ്ചെയ്തു.

"പ്രാദാൽ സുതാം രോമശാന്നാമനാമ്നാ
ബൃഹസ്പതിൎഭാവയവ്യായ രാജ്ഞേ
തതസ്തമൎത്ഥം ഹരിവാൻ വിദിത്വാ
പ്രിയം സഖായം സ്വനയൻദിദൃക്ഷുഃ.

അഭ്യാജഗാമാശു ശചീസഹായഃ
പ്രീത്യാൎച്ചയത്തം വിധിനൈവ രാജാ
അഭ്യാജഗാമാംഗിരസീ ച തത്ര
ഹൃഷ്ടാ തയോസ്സാ ചരണൌ വവന്ദേ.

ഇന്ദ്രഃ സഖിത്വാദഥ താമുവാച
രോമാണി തേ സന്തി ന സന്തി രാജ്ഞി!
സാ ബാലഭാവാദഥ തം ജഗാദ
'ഉപോപമേ ശക്ര! പരാമൃശേ'തി."

ഇതി. എന്നിങ്ങനെ ഉക്തമായിരിക്കുന്ന അൎത്ഥം ഇതിഹാസത്തിങ്കലും സ്പഷ്ടം. ബാലയോടുകൂടിയുള്ള ഉപഹാസം

"ത്ര്യഷ്ടവൎഷോപവൎഷാം വാ."

എന്ന വിധിക്കു തക്കവണ്ണം വിവാഹംചെയ്യുമ്പോൾ പ്രസംഗിപ്പൂതും ചെയ്യും.

ഈവണ്ണം അജാതലോമ്യുപഹാസത്തെ നിഷേധിച്ചു, നിഷിദ്ധാന്തരങ്ങളെ ച്ചൊല്ലുന്നു തൈപ്രഷശേഷത്തെക്കൊണ്ടു്.

൨. വൎഷതി ന ധാവേൽ.

പൎജ്ജന്യൻ വൎഷന്നായിരിക്കുംവിഷയത്തിങ്കൽ തൽപരിഹാരത്തിന്നായിക്കൊണ്ടു ധാവനത്തെച്ചെയ്യൊല്ലാ; ദ്രുതഗമനത്തെ ചെയ്യൊല്ലാ. വൎഷപരിഹാരത്തിനായിക്കൊണ്ടു ദ്രുതഗമനംതന്നെയല്ലാ നിഷിദ്ധമായുള്ളു; വസ്ത്രാദികളെക്കൊണ്ടു പ്രാവൃതനായിട്ടും ഗമിക്കൊല്ലാ:

"വൎഷപ്രത്യാവൃതോ ഗച്ഛേൽ."

എന്നു നിഷേധമുണ്ടാകയാൽ. 'വൎഷതി' എന്ന ശബ്ദപ്രയോഗംകൊണ്ടു വൎത്തമാനകാലത്തേ ഗ്രഹിക്കയാൽ, വൎഷാരംഭത്തിനുമുൻപിൽ തൽപരിഹാരത്തിന്നായിക്കൊണ്ടു ദ്രുതഗമനാദി അരുതായ്കയില്ല എന്നു വരും.

൩. നോപാനഹൌ സ്വയം ഹരേൽ.

തന്റെ *ഉപാനട്ടുകളെ താൻ ഹരിക്കൊല്ലാ. ഉപനഹ്യതി എന്നിട്ടു് ഉപാനട്ടു്=ചെരിപ്പു്. ഇവിടത്തെ സ്വയം ശബ്ദത്തെക്കൊണ്ടു് ആത്മവ്യതിരിക്തന്മാരുടെ ഉപാനട്ടുകളെ ഹരിക്കരുതായികയില്ല, എന്നിരിക്കുന്നു. എങ്കിലും

"അഗ്ഗുരോഃ പ്രേഷ്യകമപഃ."

എന്നു വചനമുണ്ടാകയാൽ ഗുൎവ്വാദിവ്യതിരിക്തന്മാരുടേതു് അരുതു് എന്നുവരും. ഉക്തമായിരിക്കുന്ന അൎത്ഥം സ്മൃതിയിങ്കലും പ്രസിദ്ധം താനും

* ഉപാനത്=എന്നല്ലെ ശബ്ദം?

"സ്വയം നോപാനഹൌ ഹരേൽ."

എന്നുണ്ടാകയാൽ. ഇവിടുത്തെ ഉപാനച്ശബ്ദം സാധൎമ്മ്യം കൊണ്ടു പാദുകാദികൾക്കുകൂടെ ഉപലക്ഷണംതാനും. എന്നിയെ ഉപാനട്പൎയ്യായമത്രെ പാദുകാശബ്ദം എന്നാകിലുമാം

"ചൎമ്മന്നാ പാദുകപ്രദാ."

എന്നിങ്ങനെ മാധവാചാൎയ്യവചനമുണ്ടാകയാൽ.

൪. ന ഫലാനി സ്വയം പ്രചിന്വീത.

വൃക്ഷാദികളിൽനിന്നു ഫലങ്ങളെ ആത്മാൎത്ഥമായിട്ടുപാദാനംചെയ്യൊല്ലാ. ഇവിടെയും സ്വയംശബ്ദത്തെക്കൊണ്ടു പരാൎത്ഥോപാദാനത്തിങ്കൽ ദോഷമില്ലായെന്നു വരും. ഉക്തമായിരിക്കുന്ന അൎത്ഥത്തിങ്കൽ അപരിതോഷംഹേതുവായിട്ടു മതാന്തരോപന്യാസമുഖേന താൽപൎയ്യാൎത്ഥത്തെച്ചൊല്ലുന്നു. ശ്രുതിസ്മൃതിവിഹിതങ്ങളായിരിക്കുന്ന കൎമ്മങ്ങളിലുണ്ടല്ലോ പ്രരോചനാൎത്ഥമായിട്ടു ഫലം ശ്രവിക്കപ്പെടുന്നതു, ആ ഫലത്തെ അഭിസന്ധിചെയ്തു കൎമ്മങ്ങളെ അനുഷ്ഠിക്കൊല്ലാ. "വിഹിതത്വംഹേതുവായിട്ടു ഇവ അവശ്യാനുഷ്ഠേയങ്ങൾ; ആകയാലന്തഃകരണശുദ്ധി സാക്ഷാൽ ഫലമാകുന്നതു. അൎത്ഥസിദ്ധമായിരിക്കുന്ന ഫലം ഭവിക്കിലും ഭവിക്കായ്കിലും * കണക്കു" എന്നിങ്ങനെ അകാമഹതമായിരിക്കുന്ന മനസ്സിനോടുകൂടീട്ടു അനുഷ്ഠിക്കേണം. നിത്യങ്ങളായിരിക്കുന്ന കൎമ്മങ്ങൾക്കും അൎത്ഥസിദ്ധമായിരിക്കുന്ന ഫലമുണ്ടു.

"തദ്യഥാമ്രേ ഫലാൎത്ഥേ നിൎമ്മിതേ ഛായാഗന്ധാ
ഇത്യനൂല്പദ്യന്തേ,
ഏവം ധൎമ്മം ചൎയ്യമാണമൎത്ഥാഃ അനൂല്പദ്യന്തേ."

ഇങ്ങനെ ആപസ്തംബസ്മൃതി. ഈവണ്ണം മനുവചനവുമുണ്ടു

"ശ്രുതിസ്മൃത്യുദിതം ധൎമ്മ-
മനുതിഷ്ഠൻ ഹി മാനവഃ
ഇഹ കീൎത്തിമവാപ്നോതി,
പ്രേത്യ ചാനുത്തമം സുഖം."

എന്നിങ്ങനെ. അഭിസന്ധിചെയ്താൽ കൎമ്മഫലലിപ്തനായിട്ടു ജനനമരണത്തിങ്കൽനിന്നു മുക്തനാകയില്ല. അഭിസന്ധിചെയ്യായ്കിലേ അന്തഃകരണശുദ്ധിവരൂ

* ഇല്ലും.

"കുർവ്വന്നേവേഹ കർമ്മാണി
ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോ/സ്തി
ന കർമ്മലിപ്യതേ നരേ."

എന്നിങ്ങനെ ശ്രുതിയുണ്ടാകയാൽ. ഉക്തമായിരിക്കുന്ന അർത്ഥത്തിങ്കൽ ഭഗവദ്വചനവുമുണ്ട്

"ത്യക്ത്വാ കർമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോ/പി
നൈവ കിഞ്ചിൽ കരോതി സഃ.

യദൃച്ഛാലാഭസന്തുഷ്ടോ
ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൌ ച
കൃത്വാപി ന നിബദ്ധ്യതേ."

എന്നിങ്ങനെ. ഫലാഭിസന്ധിചെയ്താലെപ്പോലെ അർത്ഥസിദ്ധങ്ങളായിരിക്കുന്ന ഫലങ്ങൾക്കും വിഷയത്വമുണ്ടാകയാൽ അന്ധകരത്വം പക്ഷപ്രാപ്തം. എന്നാലങ്ങനെയിരിക്കുന്ന കർമ്മങ്ങളേയും ബ്രഹ്മാഗ്നിയിങ്കൽ സംഹരിക്കുമാറ് അഭിസന്ധിചെയ്യേണം നിത്യങ്ങളേയുമനുഷ്ഠിപ്പാൻ

"ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ-
ബ്രഹ്മാഗ്നൌ ബ്രഹ്മണാഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം
ബ്രഹ്മകർമ്മസമാധിനാ."

എന്നുണ്ടാകയാൽ.

ഈവണ്ണം ഫലാഭിസന്ധിചെയ്തു കർമ്മങ്ങളെ അനുഷ്ഠിക്കരുത് എന്നു ചൊല്ലി, നിഷിദ്ധാന്തരത്തെച്ചൊല്ലുന്നു ശേഷത്തെക്കൊണ്ടു.

൭. ന പ്രതിസായം ഗ്രാമാന്തരം വ്രജേൽ.

ആസന്നസായമായിരിക്കുന്ന കാലത്തിങ്കലും പ്രാപ്തസായമായിരിക്കുന്ന കാലത്തിങ്കലും ഗ്രാമാന്തരപ്രാപ്തിക്കായിക്കൊണ്ടു ഗമി

ക്കൊല്ലാ. എന്നിയേ പ്രതിശബ്ദം ഗ്രാമാന്തരശബ്ദത്തോടു യോജിപ്പിച്ചു സായംകാലത്തിങ്കൽ ഗ്രാമാന്തരത്തെക്കുറിച്ചു ഗമിക്കൊല്ലാ എന്നാകിലുമാമത്ഥം.

„അതിവൃക്ഷസൂൎയ്യമദ്ധ്വാനം ന പ്രപദ്യേത."

എന്നു വസിഷ്ഠവചനവുമുണ്ട്. ഈവണ്ണംതന്നെ ബൌധായനവചനവുമുണ്ട്

"ന പ്രതിസായം വ്രജേൽ."

എന്നിങ്ങനെ.

൯. നൈകഃ.

അസഹായനായിട്ടു ഗ്രാമാന്തരത്തെക്കുറിച്ചു ഗമിക്കൊല്ല. ഉക്തമായിരിക്കുന്ന അത്ഥത്തിങ്കൽ കൌഷീതകിവചനവുമുണ്ട്

„നൈകശ്ചരേൽ."

എന്നിങ്ങനെ. ബൌധായനവചനവുമുണ്ട്

„നൈകോഽദ്ധ്വാനം വ്രജേൽ."

എന്നിങ്ങനെ.

൧൦. ന വൃഷലൈസ്സഹ.

ഇതരസഹായാപേക്ഷയിങ്കൽ, വൃഷലസഹായനായിട്ടു ഗമിക്കൊല്ലാ. ദ്വിജാന്തരസഹായനായിരിക്കുന്നവന്ന് ഏകത്വഹാനിയുണ്ടാകയാൽ. വൃഷലസംയോഗം ദോഷത്തിനായിക്കൊണ്ടു ഭവിക്കുന്നുവല്ലോ. ഇവിടത്തെ വൃഷലശബ്ദം ശൂദ്രവാചിതന്നെയല്ല. 'വൃഷോ ധൎമ്മഃ, തം ലുനാതീതി വൃഷലഃ"; എന്നിട്ട് അധാൎമ്മികനേയും വൃഷലശബ്ദത്തെക്കൊണ്ടു ചൊല്ലാം. അവ്വണ്ണം ബൌധായനവചനവുമുണ്ട്

"ന പതിതൈന്ന സ്ത്രീയാ ന ശൂദ്രേണ."

എന്നിങ്ങനെ. ഉക്തമായിരിക്കുന്ന ഗമനനിഷേധത്രയത്തിങ്കലേയ്ക്കുംകൂടി, മനുവചനവുമുണ്ട്

"നാതികാല്യം നാതിസായം
നാതിമദ്ധ്യം ദിനേ സ്ഥിതേ
നാജ്ഞാതേന സമം ഗച്ഛേൽ
നൈകോ ന വൃഷലൈസ്സഹ."

എന്നിങ്ങനെ.

വ്യ. നോദപാനമവേക്ഷേൽ.

ഇവിടത്തെ ഉദപാനശബ്ദം സ്ത്രീയോനിവാചി. സ്ത്രീയുടെ യോനിപ്രദേശത്തെ അവേക്ഷണഞ്ചെയ്യൊല്ലാ. ബുദ്ധിപൂൎവ്വമായിട്ടു് അവേക്ഷണം ചെയ്യൊല്ലാ. ഉക്തമായിരിക്കുന്ന അൎത്ഥത്തെ ശ്രുതിയുമുണ്ടു സംവദിക്കുന്നു.

"തസ്യ വ്രതം സ്ത്രിയാ ഏവ വിവരം നേക്ഷേത"–ഇതി.

ഈവണ്ണം സ്മൃതികളുമുണ്ടു്.

"നേക്ഷേതാൎക്കം ന നഗ്നാം സ്ത്രീം
നച സംസൃഷ്ടമൈഥുനാം."
"നഗ്നാന്നേക്ഷേത ച സ്ത്രിയം."

ഈവണ്ണം സ്ത്രീസാമാന്യേന പ്രാപ്തമായിടത്തു്. സ്വസ്ത്രീയിങ്കൽ വിശേഷത്തെച്ചൊല്ലുന്നു ആശ്വലായനഗൃഹ്യത്തിങ്കൽ.

"ന നഗ്നാം സ്ത്രിയമീക്ഷേതാന്യത്ര മൈഥുനാൽ."

എന്നിട്ടു മൈഥുനവ്യതിരിക്തകാലത്തിങ്കൽ സ്വസ്ത്രീനിഷേധം. ഉദപാനശബ്ദം സാമാന്യേന കൂപത്തിങ്കൽ പ്രസിദ്ധം എന്നിരിക്കിലും, തൽസാദൃശ്യംകൊണ്ടു് സ്ത്രീയോനിയെ വചിക്കുന്നു. യാതൊരുപ്രകാരം, കൂപസമീപസ്ഥനായിരിക്കുന്ന പുരുഷൻ അഗാധദൎശനാദിയെക്കൊണ്ടു പ്രമത്തനായിട്ടു് അതിൽ പതിക്കുന്നു; അവ്വണ്ണം, രാഗികളായിരിക്കുന്ന പുരുഷന്മാൎക്കു ക്ഷോഭകരമായിരിപ്പോന്നു യോനിപ്രദേശം. "മണ്ഡൂരധാണികീഃ" എന്ന മന്ത്രലിംഗംകൊണ്ടു സിദ്ധാന്താനുമത്രു്. ധാണം=യോനി. മണ്ഡൂരം=മദകരം. തദ്യുക്തമാരായിരിക്കുന്ന സ്ത്രീകൾ 'മണ്ഡൂരധാണികി'കൾ. എന്നിട്ടു് തൽപ്രദേശനിരീക്ഷണത്തിങ്കൽ, തൽപ്രസക്തനായിട്ടുവരും. ഏതൽപ്രദേശനിരീക്ഷണംക്രൂടാതെയും സ്ത്രീസന്നികൎഷമാത്രംകൊണ്ടു് ഉൽപഥപ്രവൃത്തനായിപ്പോകുന്നു പുരുഷൻ.

"അവിദ്വാംസമലം ലോകേ
വിദ്വാംസമപി വാ പുനഃ
പ്രമദാ ഹ്യുൽപഥം നേതും
കാമക്രോധവശാനുഗാഃ."

എന്നു സ്മൃതിയിങ്കൽ സിദ്ധാന്താനുമതു്. എന്നാൽ ഏതൊരുപ്രദേശ നിരീക്ഷണത്തിങ്കൽ, ഉൽപാതവൃത്തത്വം ദുന്നിവാരം. ചില രുണ്ടു് ഇവിടെയും "ഉദപാനശബ്ദം കൂപവാചിയത്രേ" എന്നു ചൊല്ലുന്നു. സ്മൃത്യന്തരത്തിങ്കൽ

"ന കൂപമവേക്ഷേത."

എന്നു വചനവുമുണ്ടാകയാൽ. എന്നാൽ കൂപാവേക്ഷണവും ചെയ്യൊല്ലാ. കൂപശബ്ദം ഗൎത്തത്തിനും കൂടി ഉപലക്ഷണം. അവേക്ഷണം അവരോഹണത്തിനും ഉപലക്ഷണം.

"ന ഗൎത്തമവേക്ഷേത."

"ന കൂപമവരോഹേൽ."

ഇത്യാദിവചനമുണ്ടാകയാൽ. ഇവിടത്തെ പരസ്മൈപദവിധി ഛാന്ദസത്വംഹേതുവായിട്ടു് അചോദ്യം.

൯. ന വൃക്ഷമാരോഹേൽ.

വൃക്ഷാരോഹണത്തെച്ചെയ്യൊല്ലാ. മരത്തിന്മേൽ കരേറൊല്ലാ. ഈവണ്ണംതന്നെ കൌഷീതകിവചനവുമുണ്ടു്.

"ന വൃക്ഷമാരോഹേദിതി."

ഉക്തമായിരിക്കുന്ന അൎത്ഥത്തിങ്കൽ വിശേഷം ചൊല്ലുന്നു വിഷ്ണുപുരാണത്തിങ്കൽ

"നാരോഹേച്ഛിഖരം തരോഃ."

എന്നിങ്ങനെ.

൧൦. ന സംക്രമമാരോഹേൽ.

ഏകചരണമാത്രവിന്യാസയോഗ്യങ്ങളായിരിക്കുന്ന ശൈലഭിത്ത്യാദി വിഷമപ്രദേശങ്ങൾ സംക്രമങ്ങളാകുന്നതു്. അവ, ഭയകമ്പാദികളെക്കൊണ്ടു പ്രമത്തനായിരിക്കുന്ന പുരുഷന്റെ ശരീരപാതഹേതുഭൂതങ്ങളായിരിപ്പോ ചിലവ. എന്നിട്ടു താദൃശങ്ങളായിരിക്കുന്ന വിഷമപ്രദേശങ്ങളെ ആരോഹണം ചെയ്യൊല്ലാ. സംക്രമമെന്നു ജാതിയിങ്കൽ ഏകവചനം. ഈ വണ്ണംതന്നെ കൌഷീതകിവചനവുമുണ്ടു്

"ന സംക്രമമാരോഹേൽ,"

എന്നിങ്ങനെ. ഗത്താദിതരണസാധനമായിരിക്കുന്ന വംശാദി കാഷ്ഠവിശേഷമാകിലുമാം സംക്രമം. ഉക്തമായിരിക്കുന്ന അത്ഥദ്വയത്തിങ്കൽ ഗൌതമവചനാവുമുണ്ടു്

"വൃക്ഷവിഷമാരോഹണാവരോഹണ-
പ്രാണവ്യായച്ഛന്നാനി വജ്ജയേൽ."

എന്നിങ്ങനെ.

൧൧. നാന്തദ്ധായാസീത.

ക്രച്ഛ്ത്തെക്കൊണ്ടുതാൻ, പലകകൊണ്ടുതാൻ, മറേറതാനും തൃണാദികളെക്കൊണ്ടുതാൻ, ഭൂമിയെ അന്തദ്ധാനം ചെയ്യാതെ ഇരിക്കൊല്ലാ എന്നു താൽപൎയ്യം.

൧൨. നാപരയാ ദാരാ പ്രപന്നമന്നമശ്നീയാൽ.

ഗൃഹാന്തരത്തിങ്കൽനിന്നുതാൻ, ഗ്രാമാന്തരത്തിങ്കൽനിന്നുതാൻ ആഹ്രിയമാണമായി ജ്ഞാന്യദാരത്തുടെ ഗൃഹങ്ങളെ പ്രപന്നമായിരിക്കുന്ന അപൂപൌദനാദ്യന്നത്തെ അശിക്കൊല്ലാ. പ്രധാനദാരത്തുടെ ആഹൃതമായിരിക്കുന്ന അന്നത്തെയേ അശിക്കാവൂ എന്നു താൽപൎയ്യം.

൧൩. ന ശുക്തം.

ശുക്തം=ഗതരസം. യാതൊരന്നത്തിന്നു ഷഡ്രസങ്ങളിൽ വച്ചു യാതൊരു രസം പ്രസിദ്ധമായിരിക്കുന്നതു്, അതു ചിരകാലാവസ്ഥാനംകൊണ്ടുതാൻ, നിമിത്താന്തരംഹേതുവായിട്ടുതാൻ, ആ രസത്തിങ്കൽനിന്നു പ്രച്യുതമായിരിക്കുന്നു, അതു ശുക്തമാകുന്നതു്. അതിനെ അശിക്കൊല്ലാ. ഉക്തമായിരിക്കുന്ന അത്ഥത്തിങ്കൽ മനുവചനവുമുണ്ടു്

"സ്ത്രീക്ഷീരം ചൈവ വജ്ജ്യാനി
സവ്ശുക്താനി ചൈവ ഹ."

ഇങ്ങനെ. ശുക്തങ്ങളിൽവച്ചു ദധിക്കും, തദ്വികാരങ്ങളായിരിക്കുന്ന ഘൃതാദികൾക്കും അഭക്ഷ്യത്വമില്ല

"ദധിഭക്ഷ്യം തു ശുക്തേഷു
സവ്ം ച ദധിസംഭവം."

എന്നു വചനമുണ്ടാകയാൽ.

൧൪. ന ദ്വിപാകം.

യാതൊരന്നം സകൃൽ പാകംകൊണ്ടുതന്നെ തത്തദന്ന ഗുണസമ്പന്നമായി ഭോജനയോഗ്യമായിരിക്കുന്നത്, അതു് ചിര കാലാവസ്ഥാനംകൊണ്ടുതാൻ, തത്തദന്നഗുണരഹിതമായിരിക്കുന്നു; തത്തദ്ഗുണാവാപ്തിക്കായിക്കൊണ്ടു പുനഃപാകമായതു ദ്വിപ കാമാകുന്നതു്. അതിനെ അശിക്കൊല്ലാ. ഈവണ്ണമാംപോൾ, അശൃതത്വാദിഹേതുവിനെക്കൊണ്ടു പുനഃപാകമായതിനു ദോഷ മില്ല എന്നുവരും. സ്മൃത്യന്തരങ്ങളിൽ പുനസ്സിദ്ധശബ്ദോക്തമാ യതുതന്നെ ഇവിടെ ദ്വിപാകമായതു്.

„അന്നം പര്യുഷിതം ഭാവദുഷ്ടം സകൃല്ലേഖം
പുനസ്സിദ്ധമാമാംമൃദ്ബുസപാകം ച."

ഈവണ്ണം വസിഷ്ഠസ്മൃതിയുണ്ടാകയാൽ. ഗൌതമവചനവുമുണ്ടു്,

„പുനഃസിദ്ധം പര്യുഷിതം."

എന്നിങ്ങനെ.

൧൫. ന പര്യുഷിതം.

പര്യുഷിതം=പാകമായും, ഏകരാത്രാദികാലാതീതമായുമിരി ക്കുന്ന അന്നം പര്യുഷിതമാകുന്നതു്. അതിനെ അശിക്കൊല്ലാ.

„ശുക്തം പര്യുഷിതം ചൈവ
ശൂദ്രസ്യോച്ഛിഷ്ടമേവ ച."

എന്ന വചനാന്തരവുമുണ്ടു്.

പര്യുഷിതദ്രവ്യം സാമാന്യേന നിഷേധം പ്രാപ്തമായേടത്തു വക്ഷ്യമാണ ശാകാദിദ്രവ്യപര്യുദാസത്തെ ചെയ്യുന്നു.

൧൬. അന്യത്ര ശാകമാംസയവപിഷ്ടാന്നപൃഥുകഫാണിത-
ദധിമധുഘൃതേഭ്യഃ.

ശാകം=കാളശാകാദി. മാംസം പ്രസിദ്ധം. യവപിഷ്ടാന്നം =യവാന്നവും, പിഷ്ടാന്നവും. പിഷ്ടാന്നം=അപൂപാദി. പൃഥുകം പ്രസിദ്ധം. ഫാണിതം=ശർക്കര. മധു=ക്ഷൌദ്രം. ഇവ സ്മൃതി യിങ്കൽ പര്യുഷിതങ്ങളിൽവച്ചു ഭക്ഷ്യതേന പ്രസിദ്ധംതാനും,

„പര്യുഷിതമശാകഭക്ഷ്യസ്നേഹമധൂനി."

"മന്ത്രാഭിമന്ത്രിതം ശസ്ത്രം
ന ച പൎയ്യുഷിതം നൃപ!
അന്യത്ര ഫലമാംസേഭ്യഃ
ശുഷ്കശാകാദികാത്തഥാ.
തഥാ ധാരിദ്രകേഭ്യശ്ച
ഗുളഭക്ഷ്യ തഥൈവ ച."

ഗോധൂമത്തിന്ന മുൻപുലക്ഷണം,

"ചിരസ്ഥിതമപി ത്വാദ്യ-
മസ്നേഹാക്തം ദ്വിജാതിഭിഃ
യവഗോധൂമജം സൎവ്വം
പയസശ്ചൈവ വിക്രിയാ
അസ്നേഹാ അപി ഗോധൂമ
യവഗോരസവിക്രിയാഃ."

"അപൂപധാനാകരംഭസക്തുവടകതൈലപായസശാകാനി
നാശ്രുക്താനി വൎജ്ജയേൽ."

"അപൂപധാന" എന്നേടത്തെ ധാനാഗ്രഹണം പൃഥുകത്തിന്നും കൂടെ ഉപലക്ഷണം. ഈവണ്ണം അഭക്ഷ്യങ്ങളെ നിഷേധിച്ചു.

ഇനി ഹാസത്തെച്ചെയ്യൊല്ലാ എന്നു ചൊല്ലുന്നു.

൧൦. നാനൎമ്മണി ഹസേൽ.

ധൎമ്മാൎത്ഥങ്ങൾക്കു ലോപം വരാതെ യാതൊന്ന് അതു ക്രീഡയാകുന്നതു്. അതിനെ നൎമ്മശബ്ദത്തെക്കൊണ്ടു ചൊല്ലുന്നു. തദ്വ്യതിരിക്തകാലത്തിങ്കൽ ഹസിക്കൊല്ലാ. ഹസിക്ക=ചിരിക്ക.

"ന ഹസേൽ ന ധാവേൽ"

എന്നിങ്ങനെ കൌഷീതകിവചനവുമുണ്ടു്.

"ന ക്രുദ്ധ്യേൽ ന ഹസേൽ."

എന്നു ബൌധായനവചനവുമുണ്ടു്. ഈ ഹാസനിഷേധത്തിങ്കൽ വിശേഷത്തെച്ചൊല്ലുന്നു വിഷ്ണുപുരാണത്തിങ്കൽ.

"നോച്ചൈൎഹസേത് സശബ്ദം ച
ന മുഞ്ചേൽ പവനം ബുധഃ."

ഉച്ചൈഃ ഹസിക്കൊല്ലാ; വെട്ടിച്ചിരിക്കൊല്ലാ.

ഹാസമാത്രം അനിഗൃഹീതേന്ദ്രിയന്മാൎക്ക് സംഭാവിതമെന്നിട്ട്, തൽസംഭാവനയിങ്കൽ വാഗ്ഫലത്തെ നിരോധനംചെയ്തിട്ടു ഹസിച്ചുകൊള്ളണം.

൧൨. ന നഗ്നഃ സ്നായാൽ.

നഗ്നനായിട്ടു സ്നാനംചെയ്യൊല്ലാ. നഗ്നൻ=വിവസനൻ. ഇവിടേക്കു ശ്രുതിയുമുണ്ട്

„നാപ്സു മൂത്രപുരീഷം കുൎയ്യാൽ, ന നിഷ്ഠീവേൽ,
ന വിവസനഃ സ്നായാൽ, ഗുഹ്യോ വാ ഏഷോഽഗ്നിഃ."

എന്നിങ്ങനെ. ഈ ശ്രുതിയെ അനുസരിച്ച് സ്മൃതികളുമുണ്ട്

„ന സ്നായാന്ന സ്വപേന്നഗ്നഃ."
„ന നഗ്നഃ സ്വപേൽ, സ്നായാദ്വാ."

ഇത്യാദി. ഇവിടത്തെ സ്നാനശബ്ദം ജലപ്രവേശത്തിന്നുകൂടെ ഉപലക്ഷണം.

൧൩. ശുക്താ വാചോ ന ഭാഷേത.

ശുക്തകളായിരിക്കുന്ന വാക്കുകളെ വദിക്കൊല്ലാ. ശുക്തകം=പരന്മാൎക്ക് അപ്രീതികാരികളായിരിക്കുന്നവററ. ഇവിടെ ബൌധായനവചനവുമുണ്ട്

„ശുക്തരൂക്ഷാ രുഷാ വാചോ ന ബ്രൂയാൽ."

എന്നിങ്ങനെ. ഉക്തമായിരിക്കുന്ന അൎത്ഥത്തിങ്കൽ വിശേഷത്തെ ചൊല്ലുന്നു സ്മൃത്യന്തരത്തിങ്കൽ,

„നാകസ്മാദപ്രിയം വദേൽ."

എന്നിങ്ങനെ. അഹേതുവായിട്ട് അപ്രിയത്തെ വദിക്കൊല്ലാ. സുതശിഷ്യാദ്യനുശാസനത്തിങ്കൽ അപ്രിയവചനം ദോഷത്തിന്നായിക്കൊണ്ടു ഭവിക്കുന്നുവല്ല എന്നു താല്പൎയ്യം.

„ന നിന്ദാതാഡനേ കുൎയ്യാൽ
സുതം ശിഷ്യം ച താഡയേൽ."

എന്നിടത്തെ ചശബ്ദം നിന്ദാസമുച്ചയാൎത്ഥം.

„ചശബ്ദാന്നിന്ദേച്ച."

എന്നിങ്ങനെ *വിശ്വരൂപവചനമുണ്ടാകയാൽ.

* യാജ്ഞവല്ക്യസ്മൃതിയുടെ സുപ്രസിദ്ധവ്യാഖ്യാതാവ്.

## ൨൦. ജനവാദം കലഹാംശ്ച വർജ്ജയേൽ.

ജനവാദത്തേയും കലഹങ്ങളേയും വർജ്ജിക്കണം. ജനവാദം=ജനപദവാദം. ജനപദമെന്നാൽ പുരഗ്രാമവ്രജാകരങ്ങൾ. അവററിന്റെ ഗുണദോഷകീർത്തനങ്ങളെ ചെയ്യൊല്ലാ. കിംവദന്തീപ്രിയനായിട്ടു ഭവിക്കൊല്ലാ. ഇവിടെ കൌഷീതകിവചനവുമുണ്ടു്

“നേതിഹേതിഹഃ”

എന്നിങ്ങനെ. എന്നാലുക്തങ്ങളായിരിക്കുന്ന യമനിയമങ്ങളെ പരിപാലിച്ചിരുന്നു്, ധർമ്മാർത്ഥകാമമോക്ഷങ്ങളെ ലഭിച്ചുകൊള്ളണം എന്നു് ആചാർയ്യൻ പ്രൈഷത്തെക്കൊണ്ടു ചൊല്ലി.

---

ശുഭം ഭൂയാൽ






## READY FOR SALE.

### In the Government Press, Trivandrum.

---

### ശ്രീമൂലംമലയാളഭാഷാഗ്രന്ഥാവലി.

| | | രൂ. | ച. |
|---|---|---|---|
| No. | 1—ഭദ്രകാളിപ്പാട്ട് | 0 | |
| No. | 2—ശതമുഖരാമായണം (കിളിപ്പാട്ട്) | 0 | |
| No. | 3—ഭദ്രോല്പത്തി (കിളിപ്പാട്ട്) | 0 | 1 |
| No. | 4—പാർവ്വതീപരിണയം (കിളിപ്പാട്ട്) | 0 | 1 |
| No. | 5—പടപ്പാട്ട് (കിളിപ്പാട്ട്) | 0 | 1 |
| No. | 6—കല്യാണസൌഗന്ധികം (ഭാഷാചമ്പു) | 0 | |
| No. | 7—പ്രഹ്ളാദചരിതം (ഹംസപ്പാട്ട്) | 0 | |
| No. | 8—ഗിരിജാകല്യാണം (ഗീതപ്രബന്ധം) | 1 | |
| No. | 9—വ്യവഹാരമാല (സ്മൃതിഗ്രന്ഥം) | 3 | |
| No. | 10—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ഒന്നാംവാല്യം | 1 | |
| No. | 11—കൃഷ്ണലീല (ഗീതപ്രബന്ധം) | 0 | |
| No. | 12—വിംശതി (സവ്യാഖ്യാനം) | 0 | |
| No. | 13—മോക്ഷദായകം (കിളിപ്പാട്ട്) | 0 | |
| No. | 14—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) രണ്ടാംവാല്യം | 1 | |
| No. | 15—ഭാഷാരാമായണചമ്പു (ബാലകാണ്ഡം) | 1 | |
| No. | 16—പാർവ്വതീപാണിഗ്രഹണം (ആര്യാവൃത്തം) | 0 | |
| No. | 17—നൈഷധം (ഭാഷാഗ്രഥിതം) | 0 | |

### ശ്രീവഞ്ചിസേതുലക്ഷ്മീഗ്രന്ഥാവലി.

| | | | |
|---|---|---|---|
| No. | 1—കൈവല്യമഞ്ജരി | 1 | |
| No. | 2—ജാതകപദ്ധതി (സവ്യാഖ്യാനം) | 0 | |
| No. | 3—ഭാഷാജാതകപദ്ധതി | 1 | |
| No. | 4—പ്രശ്നഭാഷാ | 0 | |
| No. | 5—മുഹൂർത്തപദവി | 0 | |

